

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
# MALANKARA ORTHODOX SYRIAN CHURCH



Vol. 08 No. 02 THE ONLINE OFFICIAL NEWS BULLETIN 2024 January 09


## SEASON OF THE EPIPHANY ദനഹാകാലം ܥܕܢܐ ܕܕܢܚܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 12 1st Sunday after Epiphany 3 | 13 7 | 14 3 |  15 I'do d-yeldas Aloho d Al Zar'o ✠ Feast of St. Mary for Seeds Comme. of Paul the Monk 1 | 16 3 | 17 7 |  18 Comme. of St. Samuel, St. Simon and St. Antony the hermit. 69th Mem. of Michael Mar Dionysius Metropolitan ✠ (Panampady) 3 |



കുണ്ടറ കൺവെൻഷൻ രജത ജൂബിലി ഉദ്ഘാടനം സെന്റ് ആൻഡ്രൂസ് സ്കൂൾ ഗ്രൗണ്ടിൽ (കുണ്ടറ വലിയപള്ളി) പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ നിർവഹിച്ചു.



ദേവലോകം കാതോലിക്കേറ്റ് അരമനയിൽ കാതോലിക്കാ ബാവാമാരുടെ സംയുക്ത ഓർമ്മപെരുന്നാളിനോടനുബന്ധിച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീൻ കാതോലിക്കാ ബാവാ ശ്ലൈഹിക വാഴ്വ് നൽകുന്നു.



HH Baselios Marthoma Mathews III inaugurated the Meltho convention at St. George Orthodox Valliyapally, Palarivattom, on January 3, 2025. The event was presided over by Dr. Yakob Mar Irenaios.



സ്വതന്ത്ര ആശയ വിനിമയ സംഘടനയായ ജനകീയ സമിതിയുടെ സ്ഥാപകൻ കെ. ഇ. മാമ്മൻ സ്മാരക രാഷ്ട്ര സേവാ പുരസ്കാരം പരിശുദ്ധ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് ഗോവ ഗവർണർ ഡോ. പി. എസ്. ശ്രീധരൻ പിള്ള സമർപ്പിച്ചു. 25000 രൂപയും പ്രശസ്തിപത്രവും ശില്പവും അടങ്ങുന്നതാണ് അവാർഡ്.



Geevarghese Mar Philoxenos, Metropolitan of the Madras Diocese, hands over a contribution of Rs. 50 lakhs to His Holiness Baselios Marthoma Mathews III. This significant donation, made on behalf of the Madras Diocese, marks the first phase of support towards the Wayanad Flood Relief efforts.



ഓർത്തഡോക്സ് സഭ കോട്ടയം മെത്രാസന ദിനാചരണവും നസ്രാണി സംഗമവും പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി അങ്കണത്തിൽ പ്രതിപക്ഷ നേതാവ് വി. ഡി. സതീശൻ ഉദ്ഘാടനം ചെയ്യു ന്നു. ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, ചാണ്ടി ഉമ്മൻ എംഎൽഎ, ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്, ഡോ. ഗീവർഗീസ് മാർ തെയോഫിലോസ്, കെ. ഫ്രാൻസിസ് ജോർജ് എംപി, ഫാ. ഡോ. വർഗീസ് വർഗീസ് തുടങ്ങിയവർ സമീപം.


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



യാത്രാവിവരണം

# അർമ്മേനിയൻ സഭയിലേക്ക് ഒരു സന്ദർശനം

**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**

**ആമുഖം**

2024 സെപ്റ്റംബർ 26 മുതൽ ഒക്ടോബർ 2 വരെ തീയതികളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു പ്രതിനിധി സംഘം (സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, ഇന്റർ ചർച്ച് ഡിപ്പാർട്ട്മെന്റ് വൈസ്-പ്രസിഡണ്ട് ഡോ. ഗീവർഗീസ് മാർ യൂലിയോസ്, മലങ്കര മല്പാൻ ഡോ. ജോൺസ് എബ്രഹാം കോനാട്ട് റീശ് കോറെപ്പിസ്കോപ്പാ) പ. ബാവാ തിരുമേനിയുടെ കല്പനപ്രകാരം സഹോദരി സഭയായ അർമ്മേനിയൻ അപ്പോസ്തോലിക സഭയുടെ ആസ്ഥാനമായ 'യെച്ച്മിയാഡ്സ്സിൻ', യെരവാൻ, അർമ്മേനിയയിൽ ഒരു സന്ദർശനം നടത്തി. മൂന്നു പൊതുസുന്നഹദോസുകളിലെ സത്യവിശ്വാസമാകുന്ന പാറമേൽ ഉറച്ചുനിൽക്കുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഏറെ സൗഹൃദവും വി. കുർബ്ബാനാ-ബന്ധവും പുലർത്തുന്ന സഭകളാണ് മലങ്കര സഭയും അർമ്മേനിയൻ സഭയും. യെച്ച്മിയാഡ്സനിലെ പുതുക്കിപ്പണിത കത്തീഡ്രലിന്റെ കൂദാശയ്ക്കും വി. മൂറോൻ കൂദാശയ്ക്കും സഹകാർമ്മീകത്വം വഹിക്കുവാനാണ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ കരക്കിൻ രണ്ടാമൻ കാതോലിക്കാ പാത്രിയർക്കീസിന്റെ ക്ഷണപ്രകാരം ഞങ്ങൾ എത്തിയത്. വിശ്വാസികളുമായി നിർബന്ധമായും പങ്കുവെയ്ക്കേണ്ട ഏറെ അനുഭവങ്ങൾ ഉള്ളതിനാൽ ഒരു യാത്രാ വിവരണംപോലെ ന്യൂസ് ബുള്ളറ്റിനിലൂടെ എഴുതാമെന്ന് ദൈവത്തിൽ ശരണപ്പെടുന്നു.

**യാത്ര:**

26-9-ന് വെളുപ്പിന് 3 മണിയോടെ ഞങ്ങൾ കൊച്ചിൻ ഇന്റർനാഷണിൽ എത്തി check-in ചെയ്തു. 5.10 (IST) പറന്ന് 8.00 (UAE time) ഷാർജായിൽ ഇറങ്ങി. വീണ്ടും 1.25 pm ന് പറന്ന് 4.40 pm (IST 6.10 pm) Yeravan Airport -ൽ ഇറങ്ങി. ഷാർജായിൽ എയർപോർട്ടിൽ തന്നെ കുളിച്ച് വിശ്രമിക്കുവാനും ആഹാരം കഴിക്കുവാനുമുള്ള സൗകര്യം സഭയുടെ ഇന്റർചർച്ച് ഡിപ്പാർട്ട്മെന്റിന് വേണ്ടി സെക്രട്ടറി Fr. Ashwin Fernandes, Mr. Jacob Mathew (Jojo, Dubai. Church Working Committee Member) കൂടെ ക്രമീകരിച്ചിരുന്നു. (മടക്കയാത്രയിലും ഈ സൗകര്യങ്ങൾ ലഭിച്ചു.) Yeravan International Airport -ൽ അർമ്മേനിയൻ കാതോലിക്കോസിനുവേണ്ടി അവരുടെ ഇന്റർ ചർച്ച് ഡിപ്പാർട്ട്മെന്റ് സെക്രട്ടറി - കരക്കിന്റെ നേതൃത്വത്തിൽ ചെയ്തിരുന്നു. 20 കിലോമീറ്റർ യാത്ര ചെയ്ത് സഭാ ആസ്ഥാനമായ 'യച്ച്മിയാഡ്സ്സണിൽ എത്തിയപ്പോൾ പ്രോട്ടോക്കോൾ ബിഷോപ്പ് ആയി Bishop Armesh Nalbanbhyan കാതോലിക്കോസിനു വേണ്ടി ഞങ്ങളെ സ്വീകരിച്ചു. ബിപി. അർമാഷ് എന്നോടൊപ്പം എർലാഗൻ യൂണിവേഴ്സിറ്റി, ജർമ്മനിയിൽ ഒന്നിച്ച് പഠിച്ച എന്റെ അടുത്ത സുഹൃത്തും ഒന്നിലധികം തവണ ഇന്ത്യയും മലങ്കരസഭയും സന്ദർശിച്ചിട്ടുള്ള മലങ്കരസഭയുടെ നല്ല സ്നേഹിതനുമായ ദമാസ്കസ് മെത്രാസനത്തിന്റെ അദ്ധ്യക്ഷനാണ്.

സഭ ആസ്ഥാനത്ത് മനോഹരമായി രൂപകല്പന ചെയ്തിട്ടുള്ള ഇന്റർനാഷണൽ ഗസ്റ്റ് ഹൗസിൽ ഞങ്ങൾക്ക് നല്ല താമസസൗകര്യം ക്രമീകരിച്ചിരുന്നു. കുളിച്ച് പ്രാർത്ഥിച്ച് അത്താഴം കഴിച്ചശേഷം ബിഷപ്പ് അർമാഷ് തന്നെ തന്റെ കാറിൽ ഞങ്ങളെ യച്ച്മിയാഡ്സ്സണിലും അവിടെ നിന്നും അധികദൂരത്തല്ലാതെ നിലാവിൽ കുളിച്ചു നിൽക്കുന്ന അരാരാത്ത് പർവ്വതത്തിലും കൊണ്ടുപോയി. അതിനുശേഷം വിശ്രമത്തിനായി മുറിയിലെത്തി.

സെപ്റ്റബർ 27 മുതൽ 29 വരെയുള്ള ഔദ്യോഗിക പരിപാടികളുടെ പ്രോഗ്രാം itinerary യും ഇൻഫർമേഷൻസ് തുടങ്ങിയ കാര്യങ്ങളും മുറിയിൽ ലഭ്യമാക്കിയിരുന്നു. ഒപ്പം ഞങ്ങളുടെ സേവനത്തിനായി സെമിനാരി വിദ്യാർത്ഥികളായ



ശെമ്മാശന്മാരെയും ക്രമീകരിച്ചിരുന്നു. വൃത്തിയുള്ള മുറികൾ, ചിട്ടയോടുകൂടിയ ക്രമീകരണങ്ങൾ എന്നിവ എടുത്തുപറയേണ്ട കാര്യങ്ങൾ തന്നെ.

27-ന് പകൽസമയം ഹോളി യച്ച്മിയാഡ്സിൻ, the mother Sea of the Armenian Apostolic (Orthodox) Church ന്റെ മനോഹരമായ ക്യാമ്പസ് ....... അതിൽ സ്ഥിതിചെയ്യുന്ന കത്തീഡ്രൽ, കാതോലിക്കേറ്റ് ആസ്ഥാനം, സെമിനാരി, അഡ്മിനിസ്ട്രേറ്റീവ് ബിൽഡിംഗ്സ്, ലൈബ്രറി, ആർച്ചീവ്സ് തുടങ്ങിയ സ്ഥലങ്ങൾ സന്ദർശിക്കുവാൻ അവസരം ലഭിച്ചു. 4 മണിക്ക് വിവിധ ലോകസഭകളിൽ നിന്നും ഡബ്ല്യ. സി. സി. യിൽ നിന്നും മറ്റും വന്നിരിക്കുന്ന ഞങ്ങൾ ഉൾപ്പെടെയുള്ള 72 അംഗപ്രതിനിധിസംഘം പ. കരിക്കിൻ രണ്ടാമൻ കാതോലിക്കാ - പാത്രിയർക്കീസിനെ അദ്ദേഹത്തിന്റെ ആസ്ഥാനത്ത് കാണുകയും അദ്ദേഹം അത്യാദരവോടെ ഞങ്ങളെ സ്വീകരിക്കുകയും സഭകളുടെ അദ്ധ്യക്ഷന്മാരുടെ ആശംസാ സന്ദേശങ്ങൾ അവിടെ വായിച്ച് അദ്ദേഹത്തിന് കൈമാറുകയും ചെയ്തു. പ. മാത്യൂസ് തൃതീയൻ ബാവായുടെ സന്ദേശം പ. സുന്നഹദോസ് സെക്രട്ടറിയും സഭാ ഡലിഗേഷൻ ലീഡറുമായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനി വായിച്ചു. ഇന്ത്യയിൽ നിന്നും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമേ ക്ഷണം ഉണ്ടായിരുന്നുള്ളു എന്നതും പ്രത്യേകം പ്രസ്താവ്യമാണ്. ഡലിഗേഷനിലെ അംഗങ്ങൾക്കായി അർമ്മേനിയൻ സാംസ്കാരിക പരിപാടികളും സംഘടിപ്പിച്ചിരുന്നു. അത്താഴശേഷം 8മണിക്ക് പുതിക്കി പണികഴിച്ച കൂദാശയ്ക്ക് ഒരുങ്ങിയിരിക്കുന്ന 'യച്ച്മിയാഡ്സിൻ' കത്തീഡ്രലിന്റെ കൂദാശയുടെ ആദ്യഭാഗവും നിർവ്വഹിച്ചു. (പള്ളി കൂദാശ പ്രത്യേകമായി പ്രതിപാദിച്ചുകൊള്ളാം). ഏതാണ്ട് ഒരു മണിക്കൂർ നീണ്ട ശുശ്രൂഷയ്ക്കുശേഷം 10-30 പി. എം ന് കാരക്കിൻ കാതോലിക്കയുമായി മലങ്കരസഭ ഡെലിഗേഷന്റെ മാത്രം ഒരു കൂടിക്കാഴ്ചയും ഉണ്ടായിരുന്നു.

പ. കാതോലിക്കാ ബാവായുടെ പേഴ്സണൽ സ്വീകരണമുറിയിൽ എത്തി അദ്ദേഹം കാതോലിക്കാ സ്ഥാനത്തു വന്നതിന്റെ 25-ാം വാർഷികത്തിൽ അദ്ദേ

ഹത്തെ അനുമോദിക്കുകയും പ. മാത്യൂസ് തൃതീയൻ ബാവ അദ്ദേഹത്തിനായി തന്നുവിട്ടിരുന്ന സമ്മാനങ്ങൾ നൽകുകയും ചെയ്തു. ഇരുസഭകളുടെ പൊതുവായ വളർച്ച, പ്രതിസന്ധികൾ, രാഷ്ട്രീയ പ്രശ്നങ്ങൾ, വിശ്വാസപരിപാലനം എന്നിങ്ങനെ വിവിധ വിഷയങ്ങൾ ചർച്ച ചെയ്യപ്പെട്ടു. ഒപ്പം മലങ്കര സഭാ സഹോദരിസഭയായ അന്ത്യോഖ്യൻ സുറിയാനി സഭയിൽനിന്നും അവരുടെ മേൽക്കോയ്മയിൽ മലങ്കരയിൽ 'യാക്കോബായ സഭ' എന്ന പേരിൽ നടത്തുന്ന വിഘടന പ്രവർത്തനങ്ങളേയും കുറിച്ച് വ്യക്തമായ ഒരു ചിത്രം അദ്ദേഹത്തിന് നൽകുന്നതിനും ഇടയായി. സഭകളുടെ സാക്ഷ്യം നഷ്ടപ്പെടുത്തുന്ന രീതിയിൽ സഹോദരരീ സഭകൾ പ്രവർത്തിക്കുന്നതും വിശ്വാസികളെ തെറ്റായ വഴികളിലേക്ക് തിരിക്കുന്നതും പൈശാചികമാണെന്നും അവിടെ വിജയിക്കുന്നത് പിശാച് മാത്രമാണെന്നും എന്നാൽ അത്തരം പ്രവർത്തനങ്ങൾ നിലനിൽക്കുകയില്ലെന്നും താൻ ഭാരതസഭയെ ഓർത്ത് പ്രാർത്ഥിക്കുകയും സഭകളുടെ സംയുക്ത വേദികളിൽ ഇക്കാര്യം ഗൗരവത്തോടെ സംസാരിക്കാമെന്നും പറയുകയും ഞങ്ങളെ സമ്മാനങ്ങളും മറ്റും നൽകി ആദരിക്കുകയും ചെയ്തു. മലങ്കരസഭാ സന്ദർശനത്തിന് പ. ബാവാ തിരുമേനിക്കുവേണ്ടി അദ്ദേഹത്തെ ക്ഷണിക്കുകയും ക്ഷണം സ്വീകരിച്ച് ഉചിതമായ ഒരു സന്ദർഭത്തിൽ സന്ദർശനം നടത്താമെന്ന് സമ്മതിക്കുകയും ചെയ്തു. മലങ്കരസഭയോടുള്ള അദ്ദേഹത്തിന്റെ ആദരവും സ്നേഹവും കൂടിക്കാഴ്ചയിൽ ഉടനീളം കാണുവാൻ ഇടയായി.

28-ാം തീയതി ശനിയാഴ്ചയായിരുന്നു വി. മൂറോൻ കൂദാശ. വൈകിട്ട് നടക്കുന്ന ആ പരിപാടിക്ക് മുമ്പായി ഡെലിഗേഷനിലുള്ള എല്ലാവരെയും കൂട്ടി അർമ്മേനിയൻ രാഷ്ട്രത്തിന്റെയും സഭയുടെയും ഏറ്റവും വലിയ സ്മാരകങ്ങളായ 'അർമ്മേനിയൻ വംശഹത്യാ സ്മരണാസ്ഥലത്തും' (Armenian Genocide Memorial Park) തുടർന്ന് Yerablor National Military cemetery യിലും സന്ദർശനം നടത്തിയത് ഹൃദയഭേദകമായ ഗതകാല അനുഭവങ്ങളുടെ അയവിറക്കലായിരുന്നു.

ഒന്നാം ലോകമഹായുദ്ധകാലത്ത് (1914-18) ഓട്ടോമാൻ ഗവൺമെന്റ് എന്നറിയപ്പെട്ടിരുന്ന തുർക്കികൾ കുർദ്ദികളുടെ സഹായത്തോടെ ഒന്നര മില്യൺ (15 ലക്ഷം) വരുന്ന അർമ്മേനിയക്കാരെ കൊന്നൊടുക്കി അവരുടെ അധിവാസമേഖലകളും സമ്പാദിയങ്ങളുമെല്ലാം കൊള്ളയടിച്ച് അവരെ ഉന്മൂലനം ചെയ്തു. ലോകം യുദ്ധത്തിന്റെ സങ്കീർണ്ണ പ്രശ്നങ്ങളിലായിരുന്നതിനാൽ ഈ അനീതിയോടു ഗൗരവമായി പ്രതികരിക്കുവാനോ പ്രതിരോധിക്കുവാനോ ആർക്കും കഴിയാതെ പോയി. ഓട്ടോമാൻ സാമ്രാജ്യമായ തുർക്കിയിൽ നൂറ്റാണ്ടുകളായി സമാധാനപ്രിയരായി അധ്വാനിച്ച് ജീവിച്ചിരുന്ന ഒരു ജനതയെ നിഷ്കരുണം കൊന്നുതള്ളിയ ഈ സംഭവമാണ് അർമ്മേനിയൻ വംശഹത്യ' എന്ന പേരിൽ അറിയപ്പെടുന്നത്. കൊന്നൊടുക്കിയവർ മുസ്ലീങ്ങൾ എന്ന് സ്വയം അവകാശപ്പെടുന്ന ഖഫറുകളും കൊല്ലപ്പെട്ടവർ പരമ്പരാഗതമായി ക്രൈസ്തവരും ആയിരുന്നു എന്ന സത്യവും ചരിത്രം സാക്ഷിക്കുന്നു. കൊല്ലപ്പെട്ടവരോടൊപ്പം അനേകർക്ക് തുർക്കിയിൽ നിന്നും പ്രാണരക്ഷാർത്ഥം പലായനം ചെയ്യേണ്ടതായും വന്നു. വേദപുസ്തകത്തിൽ പരാമർശിക്കപ്പെടുന്ന വി. പർവ്വതമായ അരാരാത്ത് പർവ്വതം



**Monuments of Remembrance.**



ഉൾപ്പെടെ അർമ്മേനിയുടെ വലിയ ഭൂപ്രദേശവും കുർദ്ദികളായ നാടോടി ജനതയുടെ സഹായത്തോടെ ഓട്ടോമാൻ സാമ്രാജ്യം പിടിച്ചടക്കി തുർക്കിയോടു ചേർത്തു. പ്രത്യേക രാജ്യം ഇല്ലാതിരുന്ന കുർദ്ദികൾക്ക് പിടിച്ചടക്കുന്ന സ്ഥലങ്ങൾ നൽകാമെന്ന മോഹന വാഗ്ദാനമാണ് അവരെ മോഹിപ്പിച്ചത്. എന്നാൽ അവർക്ക് ഒരിഞ്ചുസ്ഥലംപോലും തുർക്കികൾ നൽകിയതുമില്ല എന്ന് ചരിത്രം രേഖപ്പെടുത്തുന്നു.

ഈ കൊടുംക്രൂരതയുടെ 50-ാം വാർഷികത്തോടനുബന്ധിച്ച് 1967-ൽ ലോക മനസ്സാക്ഷിയുടെ സഹായത്തോടെ അർമ്മേനിയ ഉണ്ടാക്കിയ സ്മാരകമാണ് 'അർമ്മേനിയൻ വംശഹത്യാ സ്മാരകതോട്ടം' എന്ന് അറിയപ്പെടുന്നത്. 2017-ൽ അവിടെവച്ച് നടന്ന നൂറാം അനുസ്മരണ വാർഷികത്തിൽ മലങ്കരസഭയുടെ പ്രതിനിധി സംഘം പ. പൗലൂസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിൽ പങ്കെടുത്ത് പ്രാർത്ഥിക്കുകയും അനുശോചനം അറിയിക്കുകയും ചെയ്തിരുന്നു. ആയതിന്റെ ചിത്രങ്ങളും വീഡിയോകളും അവർ സൂക്ഷിക്കുകയും ഞങ്ങളെ കാണിക്കുകയും ചെയ്തതും പ്രത്യേക പ്രസ്താവ്യമാണ്. തേങ്ങുന്ന മനസ്സും നിറയുന്ന കണ്ണുകളോടും കൂടെയല്ലാതെ മനസ്സാക്ഷിയുള്ളവർക്ക് അവിടെ നിൽക്കുവാൻ കഴിയുകയില്ല. ഞങ്ങൾ എല്ലാവരും അവിടെ വലിയ ആദരവോടെ പുഷ്പങ്ങൾ അർപ്പിക്കുകയും ഒന്നിച്ച് പ്രാർത്ഥിക്കുകയും ചെയ്തു.

അവിടെ നിന്നും ഞങ്ങൾ നാഷണൽ മിലിട്ടറി സെമിത്തേരിയിലാണ് എത്തിയത്. കാലാകാലങ്ങളിലായി യുദ്ധങ്ങളിൽ കൊല്ലപ്പെട്ട അർമ്മേനിയൻ സൈനികരെ കബറടക്കിയിരിക്കുന്ന ഈ സ്ഥലവും കരളലിയിക്കുന്ന അനുഭവം ആയിരുന്നു. കണ്ണെത്താദൂരത്ത് പരന്നുകിടക്കുന്ന താഴ്വരയിൽ ആയിരക്കണക്കിന് സൈനികരുടെ കല്ലറകൾ; അവയെല്ലാം അർമ്മേനിയൻ പതാകകളാലും പുഷ്പങ്ങളാലും ഓരോരുത്തർക്കും ലഭിച്ചിട്ടുള്ള ബഹുമതികൾ ആലേഖനം ചെയ്ത ഫലകങ്ങളാലും അലങ്കരിക്കപ്പെട്ടിരിക്കുന്നു. വീരമൃത്യു പ്രാപിക്കുന്ന സൈനികരെ ഇന്നും ഇവിടെയാണ് സംസ്കരിക്കുന്നത്. അവിടെ ഒരു കല്ലറയുടെ മുന്നിലിരുന്ന് കരയുകയും കല്ലറ തുടച്ച് വൃത്തിയാക്കി അതിൽ ആലേഖനം ചെയ്തിരിക്കുന്ന സൈനികന്റെ യൂണിഫോമിലുള്ള ചിത്രത്തിന് കീഴെ പൂക്കൾ വച്ചുകൊണ്ട് ചിത്രത്തിൽ ഉമ്മവയ്ക്കുകയും വിങ്ങിക്കരയുകയും ചെയ്യുന്ന വൃദ്ധയായ ഒരു മാതാവിനെ കണ്ടപ്പോൾ അടുത്തുചെന്നു. അപ്പോൾ 28 സെപ്റ്റംബർ 2000-ൽ കൊല്ലപ്പെട്ട അവരുടെ മകന്റെ 24-ാം വാർഷികത്തിലാണ് ആ അമ്മ വിതുമ്പുന്നത് എന്നു മനസ്സിലാക്കി. ഒരു ഓർത്തഡോക്സ് വൈദികനാണെന്ന് മനസ്സിലാക്കിയ ആ അമ്മ എന്നെ കെട്ടിപ്പിടിച്ച് കരഞ്ഞുകൊണ്ട് നിന്നത് ജീവി

തത്തിൽ ഒരിക്കലും മറക്കാനാകാത്ത അനുഭവമായി. ദ്വിഭാഷിയുടെ സഹായത്താൽ മകനുവേണ്ടി പ്രാർത്ഥിക്കുവാൻ ആവശ്യപ്പെട്ടപ്പോൾ "മക്കളിലപ്പൻ" എന്ന കുക്കിലിയോൻ പ്രാർത്ഥന ചൊല്ലുവാനും അവരെ ചേർത്തു നിർത്തുവാനും കണ്ണുനീർ തുടയ്ക്കുവാനും കഴിഞ്ഞത് വലിയ ചാരിതാർത്ഥ്യമായി. അവർ പറഞ്ഞു: "ഞങ്ങൾ ക്രിസ്ത്യാനികളാണ്; ആരെയും കൊല്ലുവാനോ യുദ്ധം ചെയ്യുവാനോ ഞങ്ങൾക്ക് അറിവില്ല; ഞങ്ങളുടെ കുഞ്ഞുങ്ങളെ പരിശീലിപ്പിച്ചിട്ടുമില്ല. കൊന്നൊടുക്കുന്നവരോട് ദൈവം ക്ഷമിക്കട്ടെ. എന്റെ മകൻ സ്വർഗ്ഗത്തിലിരിക്കുവാൻ അവിടുന്ന് പ്രാർത്ഥിക്കണം."



മേൽപ്പറഞ്ഞ രണ്ട് സ്മൃതിയിടങ്ങളും സന്ദർശിച്ചശേഷമേ അർമ്മേനിയക്കാർ ഏതൊരു നല്ല കാര്യവും ചെയ്യൂ. വംശഹത്യയിൽ മരിച്ച എല്ലാവരെയും സഭ വിശുദ്ധന്മാരായി പ്രഖ്യാപിച്ച് അവരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നു. അതുപോലെ തന്നെ രാജ്യത്തിനുവേണ്ടി വീരമൃത്യു വരിച്ചവരെയും ഓർക്കുന്നു!

അവിടുത്തെ പ്രാർത്ഥനകൾക്കും ആദരാഞ്ജലികൾക്കും ശേഷം ഞങ്ങൾ സഭാ ആസ്ഥാനത്ത് (യച്ച്മിയാഡ്സിൻ) തിരികെയെത്തി ഉച്ചഭക്ഷണം കഴിച്ച് അല്പം വിശ്രമിക്കുവാൻ ശ്രമിച്ചു; എന്നാൽ മനസ്സ് അസ്വസ്ഥമായിരുന്നതിനാൽ ഉറങ്ങുവാൻ കഴിഞ്ഞില്ല.

3.30 പി എം-ന് Yeravan അർമ്മേനിയായിൽ വിവിധ കോഴ്സുകൾ പഠിക്കുന്ന മലങ്കരസഭയിലെ ആറുകുട്ടികൾ ഞങ്ങളെ കാണുവാൻ ഗസ്റ്റ് ഹൗസിൽ വന്നു. പൂക്കളും ചെറിയ അർമ്മേനിയൻ സമ്മാനങ്ങളുമൊക്കെയായി അവർ ഞങ്ങളെ സ്വീകരിക്കുകയും ഒരു മണിക്കൂർ സമയം അവരോടൊപ്പം ചെലവഴിച്ച് അവരെ പ്രാർത്ഥിച്ച് അനുഗ്രഹിച്ച് തിരികെ അയയ്ക്കുകയും ചെയ്തു. അവർക്ക് ഇടയ്ക്ക് വി. കുർബാനയിൽ പങ്കെടുക്കുവാൻ അവസരം ലഭിക്കുവാനും മറ്റും ആഗ്രഹം ഉണ്ടെന്നും വി. കുർബ്ബാന അർപ്പിക്കുവാൻ സാധിക്കുമോ എന്നും ചോദിച്ചു. എന്നാൽ രണ്ടു ദിവസങ്ങളിലും ക്രമീകരണം നടത്തുവാൻ പ്രയാസമായതിനാൽ ദൈവഹിതമായാൽ താമസിയാതെ ഒരിക്കൽകൂടെ വരികയും അപ്പോൾ വി. കുർബ്ബാന അർപ്പിക്കുകയും ചെയ്യാമെന്ന് ഉറപ്പുകൊടുത്തു. കുട്ടികളുമായുള്ള ഈ കൂടിക്കാഴ്ച ഏറെ സന്തോഷം നൽകി.

വി. മൂറോൻ കൂദാശയെക്കുറിച്ച് എഴുതുന്നതിന് മുമ്പ് അർമ്മേനിയ എന്ന രാജ്യത്തെക്കുറിച്ചും അവരുടെ ക്രൈസ്തവ പാരമ്പര്യത്തെക്കുറിച്ചും, പ്രത്യേകിച്ച് സഭ ആസ്ഥാനമായ 'യച്ച്മിയാഡ്സിൻ' പട്ടണത്തെക്കുറിച്ചും കത്തീഡ്രലിനെക്കുറിച്ചുമൊക്കെ അല്പംകൂടെ വിവരണം ആവശ്യമെന്നു തോന്നുന്നു.



**Photo taken in 1996 at Etchmiadzin Cathedral of Armenia during the sanctification of the Holy Chrism. HH Karekin II (Catholicos of all Armenians) and HH Baselius Marthoma Mathews II Catholicos of Malankara Orthodox Church.**

### അർമ്മേനിയ (Republic of Armenia)

യൂറോപ്പിന്റെ കിഴക്കേ അറ്റവും ഏഷ്യയുടെ വടക്കേ അറ്റവും ഉൾപ്പെടുന്ന, കരിങ്കടലിനും (Black See) കാസ്പിയൻ കടലിനും (Caspian Sea) ഇടയ്ക്ക് കൊക്കേഷ്യ പർവ്വതനിരകളുടെ മടിത്തട്ടുകളിൽ കിടക്കുന്ന ചെറിയ രാജ്യങ്ങളിൽ ഒന്നാണ് അർമ്മേനിയ. അസ്സർബൈജാൻ, ജോർജ്ജിയ, റഷ്യയുടെ തെക്കൻ മേഖല എന്നിവയും കൊക്കേഷ്യൻ പ്രദേശങ്ങളായി അറിയപ്പെടുന്നു.

വടക്ക് ജോർജ്ജിയയും പടിഞ്ഞാറ് തുർക്കിയും തെക്ക് ഇറാനും, കിഴക്ക് അസ്സർഡൈജാനുമായി അതിർത്തി പങ്കുവയ്ക്കുന്ന ഏതാണ്ട് 30,000 ....കി. മീ. മാത്രം ചുറ്റളവും 30 ലക്ഷം ജനസംഖ്യയുമുള്ള ഈ രാജ്യം വിസ്തൃതിയിലും ജനസംഖ്യയിലും കേരളത്തെക്കാൾ (38,000 ചതുരശ്ര കി.മീ. മൂന്നര കോടി ജനസംഖ്യ) ഏറെ ചെറുതാണ്.

എന്നാൽ ബി. സി. 860 മുതൽ എങ്കിലും ഈ പ്രദേശം വിവിധ രാജാക്കന്മാരാൽ ഭരിക്കപ്പെട്ടതായി ചരിത്രരേഖകൾ ലഭ്യമാണ്. ബി. സി. ഒന്നാം നൂറ്റാണ്ടിൽ ടൈഗ്രാനസ് ദ് ഗ്രേറ്റ് അർമ്മേനിയായെ അതിന്റെ സുവർണ്ണകാലത്തിൽ എത്തിച്ചിരുന്നുവെന്നും ഏ. ഡി. 301-ൽ ഈ രാജ്യം ലോകചരിത്രത്തിലെ തന്നെ ആദ്യ ക്രിസ്ത്യൻ രാജ്യമായി എന്നും കാണുന്നു! എന്നാൽ 16 മുതൽ 19 വരെ നൂറ്റാണ്ടുകളിൽ ഈ രാജ്യം കുപ്രസിദ്ധമായ ഓട്ടോമാൻ സാമ്രാജ്യം കീഴടക്കി അവരുടെ ഭരണത്തിൻകീഴിലാക്കി. തുടർന്ന് പേർഷ്യക്കാരും അവരെ കീഴടക്കി. ഈ കാലഘട്ടത്തിലാണ് 1915 മുതൽ 15 ലക്ഷത്തോളം വരുന്ന അർമ്മേനിയക്കാരെ നിഷ്കരുണം കൊന്നൊടുക്കിയ അർമ്മേനിയൻ വംശഹത്യ നടന്നത്. 1918-ൽ റിപ്പബ്ലിക് ഓഫ് അർമ്മേനിയ എന്ന രാഷ്ട്രരൂപീകരണം നടന്നെങ്കിലും താമസിയാതെ റഷ്യൻ സാമ്രാജ്യത്തിന്റെ കീഴിൽ 1920-ൽ അവർ സോവിയറ്റ് യൂണിയന്റെ കീഴിൽ അർമ്മേനിയൻ സോവിയറ്റ് സോഷ്യലിസ്റ്റ് റിപ്പബ്ലിക്കൻ എന്നറിയപ്പെട്ടു.

1991 മുതൽ ഒരു സ്വതന്ത്ര ജനാധിപത്യ രാജ്യമായി അർമ്മേനിയ നിലനിൽക്കുകയും വളരുകയും ചെയ്യുന്നു. സ്വന്തം ലിബികളുള്ള ഭാഷയും സംസ്കാരവും ശക്തമായ ക്രൈസ്തവ പാരമ്പര്യവുമുള്ള ഒരു രാഷ്ട്രമായി ഇന്ന് അർമ്മേനിയ നിലനിൽക്കുന്നു.

ഉൽപ്പത്തി പുസ്തക വിവരണപ്രകാരം നോഹയുടെ പുത്രനായ ശേമിന്റെ (ഉല്.10:1) മക്കളിൽ ഒരുവനായ ആരാ (ഉല്. 10:22) മിൽ നിന്നാണ് ....ബി. സി. 2492 ടെ അരാറാത്ത് പർവ്വതപ്രദേശമെന്നും തുടർന്ന് അരാമ്യർ എന്നും പിൽക്കാലത്ത് 'അർമ്മേനിയ' എന്നും പേർ ഉത്ഭവിച്ചത് എന്നും വിശ്വസിക്കപ്പെടുന്നുണ്ട്.

ബി. സി. 7-ാം നൂറ്റാണ്ട് മുതലെങ്കിലും 12 മാസങ്ങൾ ഉള്ള ഒരു സോളാർ കലണ്ടർ അർമ്മേനിക്കാർ ഉപയോഗിച്ചിരുന്നതായും തെളിവുകൾ കാണുന്നു.

റ്റിറിഡാറ്റെസ് മൂന്നാമന്റെ കാലത്ത് (238-314), ആദ്യം ശക്തമായ ക്രൈസ്തവ പീഡനം നടത്തിയിരുന്ന രാജാവ് ഏ.ഡി. 301-ൽ ക്രിസ്തുവിൽ വിശ്വസിക്കുകയും ക്രിസ്തുമതത്തെ രാജ്യത്തിന്റെ ഔദ്യോഗിക മതമായി അംഗീകരിക്കുകയും ചെയ്തതോടെ ക്രിസ്ത്യൻ-അർമ്മേനിയയുടെ ചരിത്രം ആരംഭിക്കുന്നു.

(തുടരും)



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ചരിത്രരേഖ

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ



### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

349. പുത്തൻകാവിൽ പള്ളിക്കാർക്കു. ആലുമ്മൂട്ടിൽ മൂപ്പച്ചൻ പള്ളിക്കു ... കൊടുപ്പാനുള്ള പണത്തിന്റെ സംഗതിയെക്കുറിച്ചു.

പ്രിയരെ, നമ്മുടെ ആലുംമൂട്ടിൽ മൂപ്പച്ചൻ പള്ളിക്കു .... രൂപായ്ക്കു ഒരു നോട്ടെഴുതിക്കൊടുത്തിട്ടുണ്ടെന്നും അതിനു കാലഹരണമാകാറായതിനാൽ ആണ്ടു കൈക്കാരന്മാർ നമ്പരു (= കേസ്) കൊടുപ്പാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു എന്നും ഉടൻതന്നെ കൊടുത്തു തീർക്കുന്നതിനു തനിക്കശേഷവും ശക്തിയില്ലെന്നും അദ്ദേഹം വളരെ കുഴഞ്ഞിരിക്കയാണെന്നും എങ്ങിനെയും ഇതിനൊരു ഒഴികഴിവുണ്ടാക്കി കൊടുക്കണമെന്നും മറ്റും നമ്മുടെ അടുക്കൽ വന്നു വളരെ സങ്കടത്തോടെ ബോധിപ്പിച്ചിരിക്കുന്നു. ഇതിൽ നാം എന്താണ് ചെയ്യേണ്ടതെന്നറിയാതെ വളരെ കുഴങ്ങുന്നു. നിങ്ങളെ ഭരിച്ചുവരുന്ന ഒരു വൃദ്ധനായ പട്ടക്കാരന്റെ സംഗതിയാകയാൽ അതിനു നിങ്ങൾ പള്ളിക്കാർ എങ്ങിനെയെങ്കിലും ഒഴികഴിവുണ്ടാക്കണമെന്നു നമുക്കു പറയാവുന്നതല്ലല്ലോ. നിങ്ങളുടെ ഒരു പട്ടക്കാരന്റെ സംഗതിയാകയാൽ നിങ്ങൾ പള്ളിക്കാർക്കു എങ്ങിനെയും ഒഴികഴിവുണ്ടാക്കാവുന്നതും അതനുസരിച്ചു കൈക്കാരന്മാർക്കു പ്രവർത്തിക്കാവുന്നതുമാണ്. പട്ടക്കാരന്റെ സംഗതിയാകയാൽ നിങ്ങൾക്കു ഇളവു ചെയ്യാവുന്നതാണെങ്കിലും അങ്ങിനെ മുഴുവനും ഇളവുചെയ്യണമെന്നു നാമും നിങ്ങളോടു ഗുണദോഷിക്കുന്നില്ല. അദ്ദേഹത്തിന്റെ പള്ളിവരുമാനങ്ങൾ മുഴുവൻ പിടിച്ചെടുത്തു കടം വീട്ടിക്കൊള്ളണമെന്നു നിശ്ചയിക്കുന്നപക്ഷം നിത്യചിലവിനു വകയില്ലാതെ അദ്ദേഹവും കുടുംബവും വലഞ്ഞുപോകുമെന്നു പറയുന്നു. മൂപ്പച്ചനുള്ള പട്ടത്വ വരുമാനത്തിൽ ഏതെങ്കിലുമൊരംശം മാത്രം അദ്ദേഹത്തിന്റെ ഞെരുക്കസ്ഥിതി അറിഞ്ഞു പിടിച്ചെടുത്തു നിങ്ങൾ നിശ്ചയിക്കുന്ന സംഖ്യയിൽ നിന്നും അത്രയും പള്ളിക്കു തീർപ്പാൻ തക്കവണ്ണം നിങ്ങൾ ആലോചിച്ചു പ്രവർത്തിക്കുന്നതു ഈ വൃദ്ധകാലത്തിൽ അദ്ദേഹത്തിനു ഒരു വലിയ സഹായമായിരിക്കും. ആ വിധം നിങ്ങൾ ചെയ്തു കാണ്മാൻ നാം ആഗ്രഹിക്കുന്നു. ശേഷം പിന്നാലെ.

നോട്ടിന്റെ കാലഹരണമടുത്തിരിക്കുന്നതിനാൽ ആണ്ടു കൈക്കാരന്മാർ അവരുടെ ചുമതലയനുസരിച്ചുടൻ നമ്പരു കൊടുത്തേക്കാവുന്നതാകയാൽ അതിനു മുമ്പായി നിങ്ങൾ എന്തെങ്കിലും പ്രവൃത്തിക്കയോ പ്രമാണം മാറി എഴുതിപ്പിടിച്ചുകൊള്ളുകയോ ചെയ്യുമെന്നും നാം വിശ്വസിക്കുന്നു.

102 കുംഭം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

350. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. മകളുടെ കല്യാണത്തിനു മംഗളാശംസകൾ. 102 കുംഭം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

351. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾ.

352. ... അലുവാ യോഗത്തെക്കുറിച്ചും ...

353. കാരാട്ടുകുന്നേൽ പുത്തൻപള്ളിക്കു. ഈയാണ്ടു ധനു മാസം 4-നു മുതൽ ഒരാണ്ടത്തേക്കു ആ പള്ളിയുടെ മുതൽകെട്ടുകാരനായി മഴവന്നതോട്ടത്തിൽ ഇട്ടിയവിരാ തൊമ്മനെയും കണക്കെഴുത്തിനു ആരാക്കാട്ടക്കൻ ഏലിയാസു കോരുളയെയും നിങ്ങളുടെ അപേക്ഷയും തിരഞ്ഞെടുപ്പും അനുസരിച്ചു നാം സ്ഥിരപ്പെടുത്തി നിയമിച്ചിരിക്കുന്നതിനാൽ അവരെക്കൊണ്ടു അവരുടെ ചുമതലകളെ ഭംഗിയായും കൃത്യമായും നടത്തിച്ചുംകൊള്ളണം. ശേഷം കാര്യങ്ങൾക്കു നാം പിന്നാലെ കല്പന അയക്കുന്നതാണു. 102 കുംഭം 11-നു പരുമല സിമ്മനാരിയിൽ നിന്നും.

354. മട്ടയ്ക്കൽ മല്പാനു. സമരിക്കേസിന്റെ വിധിയെക്കുറിച്ചും മറ്റും. 102 കുംഭം 14-നു പരുമല സിമ്മനാരിയിൽ നിന്നും.

355. ഇ. ജെ. ഫീലിപ്പോസ് വക്കീലിന്. കേസുകാര്യങ്ങളെക്കുറിച്ചും ...നെക്കുറിച്ചും മറ്റും.

356. പുരയ്ക്കൽ അബ്രഹാം വക്കീലിന്. വർത്തമാനങ്ങൾക്കു.

357. തേരകത്തു ചെറിയാൻകുഞ്ഞിനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

360. നെല്ലിക്കൽ പള്ളിക്കാർക്കു. നിങ്ങൾ അയച്ച അപേക്ഷ ... കൊണ്ടുവന്നു തന്നു. ... മേലാൽ പള്ളിവരുമാനങ്ങൾ കുടിശികയിൽ ഇടാതെ അപ്പഴപ്പോൾ തന്നെ മുതൽകെട്ടിൽ അടച്ചുകൊള്ളുകയും പട്ടത്വ വരുമാനങ്ങൾ അപ്പഴപ്പോൾതന്നെ പട്ടക്കാർക്കു കൊടുത്തുകൊള്ളുകയും ചെയ്യണം. പള്ളിവരുമാനങ്ങൾ വയ്പ്പിക്കാതെ കുറി കൊടുക്കുകയോ വരുമാനങ്ങൾ വക്കാത്തവരുടെ കർമ്മാദികൾ നടത്തിക്കൊടുക്കയോ ചെയ്യുന്നതിനു പട്ടക്കാർക്കു അധികാരവും അവകാശവും ഇല്ലാത്തതാണെന്നുള്ള വിവരം നാം ഓർമ്മപ്പെടുത്തിക്കൊള്ളുകയും ചെയ്യുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്. ... എന്നു 102 കുംഭം 14-നു പരുമല സിമ്മനാരിയിൽ നിന്നും.

361. നമ്മുടെ ഓതറ ഊർശ്ലേം പള്ളിയുടെ മുതൽചുമതലക്കാരനായ കാവേട്ടാൽ ഗീവറുഗീസു ഗീവറുഗീസു ... തർക്കങ്ങൾ ഉണ്ടാകയാൽ അവിടെവച്ചു നടത്താതെ രാത്രിയിൽ എടനാട്ടു പള്ളിയിൽ വച്ചു നടത്തേണ്ടി വന്നു എന്നും

മറ്റും സങ്കടം ...

362. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

363. കോടിയാട്ടു കെ. ജെ. ഏബ്രഹാമിനു. നമ്മുടെ കൈവെയ്പിനെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

365. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും മറ്റും. 102 കുംഭം 19-നു പരുമല സിമ്മനാരിയിൽ നിന്നും.

366. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും.

367. സി. പി. തരകനു. ആലുവാ യോഗത്തെയും അനന്തരഫലങ്ങളെയും കുറിച്ചു. ടി തീയതി.

368. ചെറിയമഠത്തിൽ മല്പാനു. ടി കാര്യം. ടി തീയതി.

369. പാറേട്ടു കത്തനാർക്കു. വർത്തമാനങ്ങൾക്കു. 102 കുംഭം 20-നു പരുമല സിമ്മനാരിയിൽ നിന്നും.

370. ജോൺ വക്കീലിനു. കേസുകളുടെ സ്ഥിതികളും, രാജിയാലോചന, ... മുതലായവയെക്കുറിച്ചു.

371. പീലിപ്പോച്ചനു (ഇ. ജെ. ഫീലിപ്പോസ് ഇലഞ്ഞിക്കൽ - എഡിറ്റർ). ടി കാര്യങ്ങൾ.

372. കെ. സി. മാത്യു ക്ലർക്കിനു. കേസുകളെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

373. വി. എം. ചാണ്ടിക്ക്. വർത്തമാനങ്ങൾ.

374. പാലത്തുങ്കൽ മത്തായി ഇത്താപ്പിരിക്കു. ടി കാര്യങ്ങൾക്കും വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

375. ഒ. എം. ചെറിയാച്ചനു. ഒളശ്ശക്കാരനെപ്പറ്റി ...

കുംഭം 24-നു ശനിയാഴ്ച പാണ്ടങ്കരി പുത്തൻപള്ളിയിലേക്കു പോയി. പിറ്റേ ദിവസം ഞായറാഴ്ച ആ പള്ളിക്കു കല്ലിടീൽ ശുശ്രൂഷ കഴിച്ചു. തിങ്കളാഴ്ച ... പാണ്ടങ്കരിയിൽ നിന്നും ... ചൊവ്വാഴ്ച രാവിലെ കോട്ടയത്തു സിമ്മനാരിയിലെത്തി.

377. കോനാട്ടു മല്പാനു. സുറിയാനി എഴുത്തു തിരികെ അയയ്ക്കുന്നു എന്നും മറ്റും. കുംഭം 25-നു കോട്ടയം.

378. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

379. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു. 102 കുംഭം 26-നു കോട്ടയം സിമ്മനാരി.

380. സി. സി. ഇട്ടൂപ്പിനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

381. കെ. സി. ഈപ്പന്. വർത്തമാനങ്ങൾക്കും കണക്കു അയച്ചു തരുന്നതിനും. ടി തീയതി. ടി സ്ഥലം.

382. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. 102 കുംഭം 27-നു കോട്ടയം സിമ്മനാരി.

383. തോലത്തു ചാക്കുണ്ണി ഇട്ട്യേരാക്കു. വർത്തമാനങ്ങൾക്കു. ടി സ്ഥലം.

384. കടമ്പനാട് പള്ളിവികാരി പള്ളിവാതുക്കൽ തെരുവത്തു മൂപ്പച്ചനു.

പ്രിയനെ, ഈ മാസം 21-നു അയച്ച അപേക്ഷ കിട്ടി. പുത്തൻകടയിൽ യോഹന്നാന്റെ സ്വഭാവത്തെയും ദൈവഭയമോ മനുഷ്യശങ്കയോ കൂടാതെയുള്ള അവന്റെ ഓരോ പ്രവൃത്തിയെയും വചനങ്ങളെയും കുറിച്ച് നാം മുമ്പേതന്നെ അറിഞ്ഞിട്ടുള്ളതാണ്. യാതൊരു മനസ്സലിവും കൂടാതെ ഇപ്പോഴും അവൻ ... മുടക്കി പള്ളിക്കുറ്റത്തിൽ ... അവനെ തെര്യപ്പെടുത്തേണ്ടതു ന്യായമാണ്. അങ്ങിനെ ചെയ്തതായി മൂപ്പച്ചന്റെ അപേക്ഷയിൽ കാണുന്നില്ല. അങ്ങനെ ചെയ്തില്ലെങ്കിൽ ഉടൻതന്നെ ചെയ്തുകൊള്ളണം. അവനോടു സമാധാനം ചോദിച്ചിട്ടു അതിനു സമാധാനം ബോധിപ്പിക്കുന്നതിനു അവൻ വഴിപ്പെടാതിരിക്കയോ ന്യായമായ സമാധാനം ബോധിപ്പിക്കാതിരിക്കയോ ചെയ്യുന്നപക്ഷം അവനെയും അവന്റെ കുടുംബത്തെയും മുടക്കി പള്ളിക്കുറ്റത്തിൽ നിറുത്തിക്കൊള്ളുന്നതിനു ഈ കല്പനയിൽതന്നെ വികാരിയായ മൂപ്പച്ചനെ നാം അനുവദിച്ചിരിക്കുന്നു.

ശേഷം പിന്നാലെ. സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. എന്നു 102 കുംഭം 28-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

385. ഓലിയിൽ പാർക്കും കുന്നപ്പിള്ളിൽ അബ്രഹാം കത്തനാർക്കു. വെട്ടിക്കൽ ദയറായ്ക്കു സമീപം മുൻ കാട്ടുമങ്ങാട്ടു ബാവാന്മാർ ഒരു ദയറാ സ്ഥാപിച്ചു കുർബ്ബാന ചൊല്ലി വന്നിരുന്ന സ്ഥലമായ തേവനാൽ എന്ന സ്ഥലത്തു പള്ളി വക്കുന്നതിന് ഗവണ്മെന്റു അനുവാദം കിട്ടിയിരിക്കുന്നതിനാൽ താൻ ഇപ്പോൾ അവിടെ സ്ഥാപിച്ചിട്ടുള്ള കുരിശുപള്ളി തൽക്കാലം കൂദാശ നടത്തി വി. കുർബാന അനുഷ്ഠിക്കുന്നതിനും പുതുക്രിസ്ത്യാനികളെ ചേർത്തു മാമോദീസാ മുതലായി അവർക്കു ആവശ്യമുള്ള കർമ്മാദികൾ അവിടെവച്ചു നടത്തുന്നതിനും അനുവദിച്ചിരിക്കുന്നു. ... 102 കുംഭം 28-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

386. ഇ. ജെ. ഫീലിപ്പോസ് വക്കീലിനു. സമരിക്കേസിന്റെ റിക്കാർട്ടുകൾ ഉടൻ മജിസ്ട്രേറ്റിലേക്കു അയച്ചുകൊടുക്കണം എന്നും മറ്റും. 102 മീനം 3-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

387. കെ. സി. മാത്യുവിനു. ടി കാര്യത്തിനു. ടി തീയതി.

388. കാരാട്ടുകുന്നേൽ പള്ളിക്കാർക്കു. പ്രിയരെ, ആ പള്ളി സംബന്ധമായ കാര്യങ്ങളുടെ ക്ഷേമമമായ നടത്തിപ്പിലേക്കു ഒരു കമ്മട്ടി ഉണ്ടായിരുന്നാൽ കൊള്ളാമെന്നു നിങ്ങൾ പള്ളിക്കാരുടെ അപേക്ഷപ്രകാരം കഴിഞ്ഞ ധനു മാസത്തിൽ പൊതുയോഗം കൂടി ഒരു കമ്മട്ടി രൂപീകരിക്കയും ചില നിയമങ്ങൾ എഴുതി ഉണ്ടാക്കി പള്ളിക്കാർ ഒപ്പിട്ട് നമ്മുടെ അനുവാദത്തിനായി നമ്മുടെ അടുത്തയയ്ക്കുകയും വേറൊരു കല്പന അയയ്ക്കുന്നതുവരെ ടി നിശ്ചയങ്ങൾ അനുസരിച്ചു നടന്നുകൊള്ളുവാൻ തക്കവണ്ണം നാം അനുവദിച്ചു നിശ്ചയങ്ങൾക്കു നാം ഒപ്പും മുദ്രയും വെച്ചു സ്ഥിരപ്പെടുത്തി തരികയും ചെയ്തു എങ്കിലും അധിക ദിവസങ്ങൾ കഴിയുന്നതിനു മുമ്പുതന്നെ നിങ്ങൾ പള്ളിക്കാരിൽ ചിലർക്കു തക്ക കാരണം മൂലമോ കാരണം കൂടാതെയോ കമ്മട്ടി വഴിയായുള്ള നടത്തിപ്പിന് നല്ല തൃപ്തി ഇല്ലെന്നറികയാൽ ഇപ്പോൾ ഈ കല്പന നിങ്ങൾക്കു നാം അയയ്ക്കുന്നതാണ്.

പൊതുയോഗം കൂടി ആലോചിച്ചു ഐകകണ്ഠ്യേനയുള്ള അഭിപ്രായപ്രകാരം ഉണ്ടാക്കിയതും നാം അനുവദിച്ചതുമായ കമ്മട്ടിയെ ഉടൻതന്നെ റദ്ദാക്കുന്നത് യുക്തമല്ലെന്നും ഈ ആണ്ടറുതി വരെയെങ്കിലും അതനുസരിച്ചു നടക്കുകയും നടത്തിക്കയും ചെയ്യേണ്ടിയതു ആവശ്യമാണെന്നും നമ്മോടുകൂടെ ഏവരും ഒന്നുപോലെ സമ്മതിച്ചിരിക്കയാൽ ഈ ആണ്ടറുതിവരെ ടി കമ്മറ്റി നിശ്ചയപ്രകാരം തന്നെ നടന്നും നടത്തിച്ചുംകൊള്ളണം. കമ്മട്ടി നിയമം അനുസരിച്ചുള്ള നടത്തിപ്പു ഈ ആണ്ടറുതി വരെ മാത്രമെന്നു ഈ കല്പന മൂലം നാം തീർച്ചപ്പെടുത്തിയിരിക്കുന്ന സ്ഥിതിക്കു ആണ്ടറുതി ദിവസത്തിൽ പൊതുയോഗം കൂടി വേറെ മുതൽചുമതലക്കാരനെയും കണക്കനെയും ഏകാഭിപ്രായമായി തിരഞ്ഞെടുത്തു നമ്മെ അറിയിച്ചു അവരെ സ്ഥിരപ്പെടുത്തി കല്പന അയയ്ക്കുന്നതാണ്. അതനുസരിച്ച് മുതൽചുമതല നടത്തുന്നതിന് വല്ല കാരണത്താലും ഇടയാകാത്തപക്ഷം പള്ളിനടത്തിപ്പിൽ കുഴപ്പങ്ങൾക്കിടയുള്ളതുകൊണ്ടു നിങ്ങൾ പൊതുയോഗം കൂടി മുതൽചുമതലക്കാരനെയും കണക്കനെയും തിരഞ്ഞെടുത്തു നമ്മെ അറിയിക്കുന്നതുവരെ ഇപ്പോഴത്തെ മുതൽചുമതലക്കാരനായ മഴവന്നതോട്ടത്തിൽ ഇട്ടിയവിരാ തൊമ്മനെയും കണക്കനായ ഇത്തുക്കൂട്ടിക്കൽ ഏലിയാസു കോരുളയെയും കൊണ്ടുതന്നെ അവരുടെ ചുമതലകൾ ഭംഗിയായും കൃത്യമായും നടത്തിച്ചുകൊള്ളണം.

ശേഷം കാര്യങ്ങൾക്കു പിന്നാലെ നിങ്ങൾക്കു നാം കല്പന അയയ്ക്കുന്നതാണ്. സർവ്വശക്തനായ ... എന്നു 1927-നു കൊല്ലം 102 മീനം 4-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

389. ഇ. ജെ. ഫീലിപ്പോസ് വക്കീലിന്. കോട്ടയം സിമ്മനാരി സമരിക്കേസിലെ റിക്കാർട്ടുകൾ ഉടൻ മജിസ്ട്രേറ്റ് കോടതിയിലേക്കയപ്പിക്കുന്നതിനും മറ്റും. 102 മീനം 5-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

390. കെ. സി. മാത്യുവിന്. സമരിക്കേസ് സംബന്ധിച്ച്. 102 മീനം 6-നു

കോട്ടയം സിമ്മനാരിയിൽ നിന്നും.

391. ചെറിയമഠത്തിൽ സ്കറിയാ മല്പാനു. വർത്തമാനങ്ങളെക്കുറിച്ച്. 102 മീനം 6-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

392. കാതോലിക്കാ ബാവായ്ക്ക്. ആലുവാ യോഗത്തെക്കുറിച്ചും, ആലയ്ക്കപ്പറമ്പിൽ കത്തനാരെക്കുറിച്ചും മറ്റുമുള്ള വർത്തമാനങ്ങൾക്ക്. 102 മീനം 6-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

393. നെടുന്തെള്ളിൽ സ്കറിയാ കത്തനാർക്കു. സമാധാനാലോചനകളെ സംബന്ധിച്ച്. 102 മീനം 6-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

394. മുളമൂട്ടിൽ തോമ്മസ് കത്തനാർക്കു. കൊച്ചുമങ്ങാട്ട് കത്തനാരെ സംബന്ധിച്ചും മറ്റും. 102 മീനം 6-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

395. കോനാട്ടു മല്പാനു. സമാധാന ആലോചനകൾക്കും ഊർശ്ലേം ... സംബന്ധിച്ച വർത്തമാനങ്ങൾക്കും മറ്റും. 102 മീനം 6-നു കോട്ടയം സിമ്മനാരി.

396. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

397. ഫീലിപ്പോസു കത്തനാർക്കു. പനയ്ക്കാമറ്റത്തു കത്തനാർ തരുവാനുള്ള പണത്തെ സംബന്ധിച്ചു കൊച്ചുമെത്രാച്ചനു മുമ്പ് എഴുതി അയച്ചിട്ടുണ്ടെന്നും മറ്റും. 102 മീനം 11-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

398. വടുതലെ ഈശോ കത്തനാർക്കു. ഓമല്ലൂരെ പട്ടക്കാരെക്കുറിച്ചു പൊതുവെ പറയുന്ന അഭിപ്രായങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

399. വടക്കേക്കര തോമസ്സു കത്തനാർക്കു. നാരങ്ങാനത്തു പള്ളി സംബന്ധിച്ച കുഴപ്പങ്ങൾ. ടി തീയതി. ടി സ്ഥലം.

400. ... കൊച്ചുകുഞ്ഞിനു. തിരുവല്ലായ്ക്ക് നാളെ വരുന്നതിനെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

**മീനം 12-നു കാലത്ത് ഒമ്പതര മണിക്ക് ഇവിടെ നിന്നും കാർ മാർഗ്ഗം തിരുവല്ലായിൽ പോയി ബഥനി പള്ളിയിൽ കയറി പള്ളി കണ്ടു. ബഥനി ആശ്രമത്തിലേക്ക് പോയി മെത്രാച്ചനോടു കൂടി വിശ്രമിച്ചു. മൂന്ന് മണിക്ക് തിരുമൂല ബാലികാമഠത്തിൽ പോയി അവിടത്തെ സ്കൂൾഡേ മീറ്റിംഗിൽ അദ്ധ്യക്ഷം വഹിച്ചു. 5 മണിക്ക് മഠം സന്ദർശിച്ചു. 6-30-ന് തിരികെ കോട്ടയത്തിന് പോരികയും 8-30-ന് ഇവിടെ എത്തുകയും ചെയ്തു.**

401. കൊച്ചുമെത്രാച്ചനു. ചേപ്പാട്ട് സ്കൂൾ കാര്യം, നാരങ്ങാനത്ത് പള്ളിക്കാര്യം മുതലായത് അവിടത്തെ ഇഷ്ടംപോലെ ചെയ്തുകൊള്ളുന്നതിനു. 102 മീനം 13-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

402. പുലിക്കോട്ടിൽ ശെമ്മാശനു. വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

403. കോലാടി ദാവീദു കത്തനാർക്കു. വർത്തമാനങ്ങൾക്കു. 102 മീനം 16-നു കോട്ടയം സിമ്മനാരി.

404. പി. എ. പൗലൂസ് ശെമ്മാശന് (പോത്താനിക്കാട്). ഒ. എം. ചെറിയാന്റെ കാര്യത്തെപ്പറ്റി എഴുതിയിട്ടുണ്ടു എന്നു. ടി തീയതി. ടി സ്ഥലം.

405. ഒ. എം. ചെറിയാച്ചനു. പി. എ. പൗലൂസ് ശെമ്മാശൻ പോത്താനിക്കാട് നമുക്കയച്ചിരിക്കുന്ന എഴുത്ത് അയയ്ക്കുന്നു. അതിൽ പറയുന്ന പ്രകാരം അയാളു അപേക്ഷ ബോധിപ്പിച്ചു ... മറ്റു വർത്തമാനങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

406. വെട്ടിമൂട്ടിൽ ചെറിയാൻ തോമായ്ക്കു. നാരങ്ങാനത്തു പള്ളിക്കാര്യം. 102 മീനം 16-നു കോട്ടയത്തു സിമ്മനാരി.

407. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വരുന്ന ആഴ്ചയിൽ ഇവിടെ നിന്നും പരുമലയ്ക്കു പോകുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

408. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കും കേസുകളുടെ വിവരത്തിനും മറ്റും. 102 മീനം 17-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

409. ചേരാവള്ളിൽ യോഹന്നാൻ കത്തനാർക്കു. സമാധാന ആലോചനകൾക്കും മറ്റും പാത്രിയർക്കീസിന്റെ വരവിനെക്കുറിച്ചുള്ള കമ്പിയെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

410. ഫീലിപ്പോസ് വക്കീലിന്. കേസിനെക്കുറിച്ചും മറ്റും. ടി സ്ഥലം. ടി തീയതി.

411. കെ. സി. മാത്യു ക്ലർക്കിന്. ടി കാര്യം.

412. കെ. സി. ഈപ്പനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

413. പി. കെ. വറുഗീസിനു. ... കാര്യത്തെക്കുറിച്ചു ടി തീയതി. ടി സ്ഥലം.

414. വേണാട്ടുകളത്തിൽ യോഹന്നാൻ കത്തനാർക്കു. ഇത്രടം വന്നു പോകണമെന്നും, പള്ളം പള്ളി വർത്തമാനങ്ങൾക്കും. 102 മീനം 18-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

415. മണ്ണുക്കടുപ്പിൽ കുറിയാക്കോസു കത്തനാർക്കു. ചെറിയമഠത്തിൽ അന്ത്രയോസു കത്തനാരുമൊരുമിച്ച് താനും, പുത്തൻപുരയിൽ യാക്കോബു കത്തനാരും കൂടി താമസിയാതെ നമ്മുടെയടുക്കൽ വരണമെന്നു നാം ശട്ടംകെട്ടിയയച്ചാറെ ഇതുവരെയായിട്ടും തന്നെ കാണാത്തതിനാൽ അതിശയിക്കുന്നു. നാം ഉടൻ ഇവിടെ നിന്നും പരുമലയ്ക്ക് പോകുന്നതിനാൽ താൻ ഉടനെ ഇവിടെ വന്നുചേരണം. യാതൊരു ഒഴികഴിവും പറയരുത്. താൻ വരാത്തപക്ഷം തന്നെ ക്കൂടാതെ കാര്യം തീർക്കുന്നതാണ് എന്നും മറ്റും. 102 മീനം 19-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



**വാകത്താനം വലിയപള്ളി സ്മൃതിമന്ദിര കൂദാശ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി.**




**On the commemoration of Kottayam Diocese Day, Francis George MP handing over a cheque on behalf of Kottayam diocese for the benefit of poor patients needing dialysis care at Paret Mar Ivanios Hospital, Puthuppally at a function held at St George's Cathedral Puthupally. Also present on the occasion, Dr Yuhanon Mar Dioscoros , Geevarghese Mar Theophilos, Chandy Oommen MLA.**

# താമാർ



സിസ്റ്റർ മേരി OSM
(ബേത്‌ലഹേം ദയറ കിഴക്കമ്പലം)



ബൈബിളിലെ താമാർ എന്ന കഥാപാത്രം വളരെ പ്രധാനപ്പെട്ടതും എന്നാൽ പലപ്പോഴും ശ്രദ്ധിക്കപ്പെടാത്തതുമായ ഒരു വ്യക്തിയാണ്, താമാറിന്റെ കഥ പ്രധാനമായും ഉല്പത്തി പുസ്തകം 38-ാം അദ്ധ്യായത്തിൽ കാണപ്പെടുന്നു. നീതി, വിശ്വസ്തത, പുരുഷാധിപത്യ സമൂഹങ്ങളുടെ വെല്ലുവിളികൾ തുടങ്ങി അത് ഉയർത്തുന്ന വിഷയങ്ങളും നിമിത്തം വേറിട്ടുനിൽക്കുന്നതാണ് താമാറിന്റെ ജീവിതം. വഞ്ചന, വിവാഹം, വിധവ, നീതിയുടെ പിന്തുടരൽ എന്നിവ ഉൾപ്പെടുന്ന സംഭവങ്ങളുടെ ഒരു പരമ്പരയിലൂടെയാണ് താമാറിനെ ബൈബിൾ അവതരിപ്പിക്കുന്നത്. താമാറിന്റെ പ്രവർത്തനങ്ങൾ സാമൂഹികവും കുടുംബപരവുമായ സമ്മർദ്ദങ്ങൾക്കിടയിലും പ്രതിരോധശേഷി, നീതി, അവകാശങ്ങൾ ഉറപ്പിക്കാനുള്ള കഴിവ് എന്നിവയെക്കുറിച്ചുള്ള ശക്തമായ സന്ദേശം നൽകുന്നു.

യാക്കോബിന്റെ പന്ത്രണ്ട് പുത്രന്മാരിൽ ഒരാളായ യഹൂദയുടെ മൂത്ത മകനായ ഏറിനെ വിവാഹം കഴിച്ച കനാന്യ വംശജയായ ഒരു സ്ത്രീയാണ് താമാർ. എന്നിരുന്നാലും, ഏറിന്റെ മരണം താമാറിനെ ബുദ്ധിമുട്ടുള്ളതും അന്യായവുമായ സാഹചര്യങ്ങളിലേക്ക് നയിക്കുന്നു. അക്കാലത്തെ സാംസ്കാരികവും മതപരവുമായ ആചാരങ്ങൾക്കനുസൃതമായി, മരണപ്പെട്ട സഹോദരന്റെ പേരിൽ സന്താനങ്ങളെ ഉത്പാദിപ്പിക്കുന്നതിനായി ഒരു സഹോദരൻ തന്റെ മരണപ്പെട്ട സഹോദരന്റെ വിധവയെ വിവാഹം കഴിക്കണമെന്ന് ആവശ്യപ്പെടുന്ന ദേവര വിവാഹ നിയമമനുസരിച്ച് അവൾ ഏറിന്റെ സഹോദരനായ ഓനാനെ വിവാഹം കഴിച്ചു (ആവർത്തനം 25:5-10).

ഏറുമായുള്ള താമാറിന്റെ ആദ്യ വിവാഹം ഹ്രസ്വകാലമാണ്, കാരണം അവൻ ദൈവത്തിന്റെ ദൃഷ്ടിയിൽ ദുഷ്ടനാണെന്ന് വിശുദ്ധ വേദപുസ്തകം എടുത്തു പറയുന്നു. അവൻ മരിച്ചു. തുടർന്ന്, താമാർ ഓനാനെ വിവാഹം കഴിച്ചു, ദേവര വിവാഹത്തിന് കീഴിൽ തന്റെ കടമ നിറവേറ്റാനുള്ള പാപകരമായ വിസമ്മതം കാരണം അയാളും മരിക്കുന്നു. രണ്ട് ഭർത്താക്കന്മാരും മരിച്ചതിനാൽ, താമാർ ഒരു അപകടകരമായ അവസ്ഥയിലാണ്. അവളുടെ അമ്മായിയപ്പനായ യഹൂദ, തന്റെ ഇളയമകനായ ശേലക്ക് പ്രായപൂർത്തിയാകുമ്പോൾ അവളെ വിവാഹം കഴിക്കാമെന്ന് വാഗ്ദാനം ചെയ്യുന്നു, പക്ഷേ അവൻ ഈ വാഗ്ദാനം നിറവേറ്റുന്നില്ല. അതിനാൽ, താമാറിന്റെ കഥ ആരംഭിക്കുന്നത്, ഉപേക്ഷിക്കലിന്റെയും അസമത്വത്തിന്റെയും അനീതിയുടെയും ഒരു സ്ഥലത്താണ്, നീതിക്കും വ്യക്തിഗത നിർവഹണത്തിനും വേണ്ടിയുള്ള അവളുടെ പോരാട്ടത്തിന്റെ തുടക്കം കുറിക്കുന്നു.

**1. ദൃഢതയും നിശ്ചയദാർഢ്യവും**

താമാറിന്റെ പ്രതിരോധശേഷി അവളുടെ ഏറ്റവും നിർണായകമായ സവിശേഷതകളിൽ ഒന്നാണ്. തന്റെ ഭർത്താക്കന്മാരുടെ മരണശേഷം, സന്താനങ്ങളില്ലാതെ ഒരു വിധവയാകാനുള്ള സാധ്യതയെ താമാർ അഭിമുഖീകരിക്കുന്നു, അവളുടെ കാലത്ത് ഒരു സ്ത്രീക്ക് ലഭിക്കുന്ന മോശം സ്ഥാനമാണത്. പുരാതന ലോകത്ത്, ഒരു സ്ത്രീയുടെ വ്യക്തിത്വവും സുരക്ഷിതത്വവും പലപ്പോഴും നിർവചിക്കപ്പെട്ടിരുന്നത് പുരുഷന്മാരുമായുള്ള അവളുടെ ബന്ധമാണ്, പ്രത്യേകിച്ച് കുട്ടികളെ പ്രസവിക്കാനുള്ള അവളുടെ കഴിവ്. ഒരു കുട്ടിക്കുവേണ്ടിയുള്ള താമാറിന്റെ ആഗ്രഹം, വ്യക്തിപരമായ പൂർത്തീകരണത്തിന് മാത്രമല്ല, പരേതനായ ഭർത്താവിന്റെ കുടുംബപരമ്പരയുടെ സംരക്ഷണത്തിനും വേണ്ടി, അവളുടെ നിശ്ചയദാർഢ്യം കാണിക്കുന്നു. യഹൂദ തന്റെ മകൻ ശേലയെ അവൾക്ക് നൽകുമെന്ന വാഗ്ദാനത്തെ പാലിക്കുന്നതിൽ പരാജയപ്പെടുമ്പോൾ, താമാർ സ്വന്തം വ്യവസ്ഥകളിൽ നീതി തേടാനുള്ള ധീരമായ നടപടി സ്വീകരിക്കുന്നു.

താമാറിന്റെ കഥ നൽകുന്ന പ്രധാന സന്ദേശങ്ങളിലൊന്ന് നീതിയുടെ പ്രാധാന്യമാണ്, പ്രത്യേകിച്ച് ദുർബലർക്കും അടിച്ചമർത്തപ്പെട്ടവർക്കും. താമാറിനെ അവളുടെ അമ്മായിയപ്പൻ അനീതി കാണിക്കുകയും അവളുടെ ഭാവി സുരക്ഷിതമാക്കാൻ മാർഗമില്ലാതെ ഉപേക്ഷിക്കുകയും ചെയ്യുന്നു. സ്ത്രീകൾക്ക് പരിമിതമായ അവകാശങ്ങളുണ്ടായിരുന്ന ഒരു ലോകത്ത്, വികലവും പലപ്പോഴും അനീതി നിറഞ്ഞതുമായ ഒരു വ്യവസ്ഥിതിയിലും വ്യക്തികൾക്ക് അവരുടെ അവകാശങ്ങൾ ഉറപ്പിക്കാൻ കഴിയുന്ന വഴികളെ അവളുടെ നീതിയുടെ പിന്തുടരൽ എടുത്തുകാണിക്കുന്നു. താമാറിന്റെ രീതികൾ അസ്വാഭാവികമാണെങ്കിലും, അവളുടെ ആവശ്യങ്ങൾ നിറവേറ്റപ്പെടുന്നുവെന്നും യഹൂദ അവളെ ഉപേക്ഷിച്ചപ്പോഴും ദൈവം അവളെ തള്ളിക്കളയുന്നില്ലെന്നും ഉറപ്പാക്കാൻ അവ ഫലപ്രദമാണ്.

**2. പ്രത്യുത്പന്നമതിത്വവും കൗശലവും**

ഉല്പത്തി 38:13-18-ൽ, സാഹചര്യം കൈകാര്യം ചെയ്യാൻ താമാർ അവളുടെ തന്ത്രവും പ്രത്യുത്പന്നമതിത്വവും ഉപയോഗിക്കുന്നു. പ്രതീക്ഷകളില്ലാത്ത ഒരു വിധവയാണ് താനെന്ന് വിശ്വസിച്ച താമാറിന്റെ അടുക്കലേക്ക്, അവൾ തന്റെ മരുമകളാണെന്ന് അറിയാതെ വേഷംമാറി യഹൂദ അവളുടെ അടുത്തേക്ക് വരുന്നു. താമാർ ഒരു വേശ്യയുടെ വേഷം ധരിച്ച് വഴിയരികിൽ യഹൂദയെ കാത്തിരിക്കുന്നു. അവളുടെ സേവനങ്ങൾക്കുള്ള പണമായി അവൾക്ക് ഒരു ആടിനെ അയയ്ക്കാമെന്ന് വാഗ്ദാനം ചെയ്യുമ്പോൾ, അത് ഉറപ്പാക്കാൻ താമാർ ഒരു പണയം ചോദിക്കുന്നു. അവൾ അവന്റെ മുദ്ര മോതിരം, ചരട്, വടി എന്നിവ ആവശ്യപ്പെടുന്നു, കഥയുടെ വികാസത്തിന് പിന്നീട് നിർണായകമാകുന്ന വസ്തുക്കളാണിവ.

ഈ വഞ്ചന, ധാർമ്മികമായി സങ്കീർണ്ണമാണെങ്കിലും, താമാറിന്റെ മിടുക്കും സ്വന്തം വിധി നിയന്ത്രിക്കാനുള്ള അവളുടെ കഴിവും എടുത്തുകാണിക്കുന്നു. അവളുടെ പ്രവർത്തനങ്ങൾ സ്വാർത്ഥതയോ വഞ്ചനയോ കൊണ്ടല്ല, മറിച്ച് കുടുംബത്തിൽ അവളുടെ സ്ഥാനം സുരക്ഷിതമാക്കുകയും ഭർത്താവിന്റെ പാരമ്പര്യത്തിന്റെ തുടർച്ച ഉറപ്പാക്കുകയും വേണം എന്നുള്ളതുകൊണ്ടാണ്.

പുരുഷാധിപത്യ സമൂഹത്തിലെ സ്ത്രീ പ്രാതിനിധ്യത്തിന്റെ ശക്തിയായാണ്

താമാറിന്റെ പ്രവർത്തനങ്ങൾ വെളിപ്പെടുത്തുന്നത്. അവളുടെ കാലത്തെ സാംസ്കാരിക പശ്ചാത്തലം അവളുടെ തിരഞ്ഞെടുപ്പുകളെ പരിമിതപ്പെടുത്തിയിരിക്കാമെങ്കിലും അവൾ അവളുടെ വിധിയുടെ നിയന്ത്രണം ഏറ്റെടുക്കുന്നു. താമാർ അവളുടെ കഥയിൽ ഒരു നിഷ്ക്രിയ ഇര മാത്രമല്ല; മറിച്ച്, അവൾ അവളുടെ ബുദ്ധിയും ധൈര്യവും സ്ഥിരോത്സാഹവും അവളുടെ അവകാശങ്ങൾ ഉറപ്പിക്കുന്നതിനും ഭാര്യ എന്ന നിലയിൽ അവളുടെ കടമ നിറവേറ്റുന്നതിനും ഉപയോഗിക്കുന്നു. അവളുടെ കഥ സ്ത്രീകൾ എല്ലായ്പ്പോഴും സമൂഹത്തിന്റെ പ്രതീക്ഷകൾക്ക് അനുസൃതമായി പ്രവർത്തിക്കണം എന്ന ആശയത്തെ വെല്ലുവിളിക്കുന്നതോടൊപ്പം, അവർക്ക് അവരുടെ സ്വന്തം താൽപ്പര്യങ്ങൾക്കനുസൃതമായി പ്രവർത്തിക്കാൻ കഴിയുമെന്ന് കാണിക്കുകയും ചെയ്യുന്നു. അത് പരമ്പരാഗത മാനദണ്ഡങ്ങളെ ധിക്കരിക്കുന്നതാണ്.

**3. ധൈര്യവും ആത്മവിശ്വാസവും**

യഹൂദയെ നേരിടാനുള്ള അവളുടെ സന്നദ്ധതയിൽ താമാറിന്റെ ധൈര്യം പ്രകടമാണ്. താമാർ ഗർഭിണിയാണെന്ന് കണ്ടെത്തിയതിന് ശേഷം, യഹൂദ ആദ്യം അവളെ വധിക്കാൻ ഉത്തരവിടുന്നത് ഒരു വേശ്യാവൃത്തിയാണ് അവൾ നടത്തിയതെന്നു കരുതിയാണ്. എന്നിരുന്നാലും, യഹൂദയ്ക്ക് അവന്റെ സ്വന്തം മുദ്രമോതിരവും ചരടും വടിയും സമ്മാനിച്ചപ്പോൾ താമാറിന്റെ ധൈര്യവും ആത്മവിശ്വാസവും വർദ്ധിച്ചു, തന്റെ കുട്ടിയുടെ പിതാവ് യഹൂദയാണെന്ന് അവൾ വെളിപ്പെടുത്തുന്നു. അങ്ങനെ ചെയ്യുന്നതിലൂടെ, മുഴുവൻ കഥയും അറിയാതെ അവൻ അവളെ തെറ്റായി അപലപിച്ചതിനാൽ അവൾ യഹൂദയുടെ കാപട്യത്തെ ചോദ്യം ചെയ്യുന്നു. അവളുടെ ധൈര്യം സാമൂഹിക മാനദണ്ഡങ്ങളെ വെല്ലുവിളിക്കുകയും പിതാവെന്ന നിലയിലും പുരുഷനെന്ന നിലയിലും സ്വന്തം പരാജയങ്ങളെ അഭിമുഖീകരിക്കാൻ യഹൂദയെ പ്രേരിപ്പിക്കുകയും ചെയ്യുന്നു.

യഹൂദ എന്ന കഥാപാത്രം ഇതിലൂടെ കാര്യമായ വികാസത്തിന് വിധേയമാകുന്നു. തുടക്കത്തിൽ, അവൻ താമറിനെ വിധിക്കുകയും അപലപിക്കുകയും ചെയ്യുന്നു, എന്നാൽ അവളുമായുള്ള അവന്റെ ഏറ്റുമുട്ടൽ അവന്റെ സ്വന്തം കാപട്യത്തെയും തെറ്റായ പ്രവൃത്തികളെയും നേരിടാൻ അവനെ പ്രേരിപ്പിക്കുന്നു. താമാർ അവന്റെ പിതൃത്വത്തിന്റെ തെളിവ് ഹാജരാക്കിയപ്പോൾ, യഹൂദ സമ്മതിക്കുന്നു, 'അവൾ എന്നെക്കാൾ നീതിയുള്ളവളാണ്' (ഉല്പത്തി 38:26). ഈ നിമിഷം യഹൂദയുടെ ജീവിതത്തിലും ധാർമ്മിക വികാസത്തിലും ഒരു പ്രധാന വഴിത്തിരിവ് അടയാളപ്പെടുത്തുന്നു, സത്യവും ഉത്തരവാദിത്തവും അഭിമുഖീകരിക്കുമ്പോൾ വ്യക്തികൾ എങ്ങനെ രൂപാന്തരപ്പെടാം എന്ന് ചിത്രീകരിക്കുന്നു. തെറ്റ് ചെയ്തവർക്ക് പോലും നീതിയും പശ്ചാത്താപവും സാധ്യമാണെന്ന് ഈ കഥ സൂചിപ്പിക്കുന്നു.

**4. വിശ്വാസവും നീതിയും**

താമാറിന്റെ പ്രവർത്തനങ്ങൾ ആത്യന്തികമായി നീതിയുടെ പ്രാധാന്യത്തിലുള്ള അവളുടെ വിശ്വാസത്തിന് അടിവരയിടുന്നു. മരണപ്പെട്ടയാളുടെ അവകാശങ്ങൾ ഉറപ്പാക്കുന്നതിലും കുടുംബത്തിന്റെ തുടർച്ചയിലും അവൾ അതീവ ശ്രദ്ധാലുവാണെന്ന് അവളുടെ ജീവിതം കാണിക്കുന്നു. കാര്യങ്ങൾ സ്വന്തം കൈകളിലേക്ക് ഏറ്റെടുത്തുകൊണ്ട്, തന്നെ അടിച്ചമർത്തുന്ന പുരുഷാധിപത്യ വ്യവസ്ഥയെ വെല്ലുവിളിച്ച് ഒരു കുട്ടിക്കു വേണ്ടിയും കുടുംബത്തിൽ സുരക്ഷിതമായ ഇടത്തിനും വേണ്ടിയുള്ള അവളുടെ അവകാശത്തിനായി താമാർ നിലകൊള്ളുന്നു. തന്നോട് ചെയ്ത തെറ്റുകൾ തിരുത്താൻ ശ്രമിക്കുന്നതിനാൽ, ദൈവത്തിന്റെ നീതിയിലുള്ള അവളുടെ വിശ്വാസം അവളുടെ പ്രവൃത്തികളിൽ അന്തർലീനമാണ്.

താമാറിന്റെ കഥ ദൈവത്തിന്റെ പരമാധികാരത്തെക്കുറിച്ചും അപൂർണ്ണരായ ആളുകളിലൂടെയും സാഹചര്യങ്ങളിലൂടെയും ദൈവം പ്രവർത്തിക്കുന്ന രീതികളെക്കുറിച്ചും ഒരു ദൈവശാസ്ത്ര സന്ദേശം നൽകുന്നു. താമാറിന്റെ പ്രവർത്തനങ്ങളിൽ ധാർമ്മികമായ സങ്കീർണ്ണ സ്വഭാവം ഉണ്ടായിരുന്നിട്ടും, യഹൂദയുടെ പരമ്പരയുടെ തുടർച്ച കൊണ്ടുവരാൻ ദൈവം അവരെ ഉപയോഗിക്കുന്നു. അത് ഒടുവിൽ ദാവീദ് രാജാവിന്റെയും അതുവഴി ആത്യന്തികമായി മിശിഹായുടെയും ജനനത്തിലേക്ക് നയിക്കുന്നു (മത്തായി 1:3-16). ദൈവിക ഉദ്ദേശ്യങ്ങൾ നിറവേറ്റുന്നതിനായി മനുഷ്യന്റെ ബലഹീനത, വഞ്ചന, അപ്രതീക്ഷിത പ്രവർത്തനങ്ങൾ എന്നിവയിലൂടെ ദൈവത്തിന് പ്രവർത്തിക്കാൻ കഴിയുമെന്ന് താമാറിന്റെ കഥ വ്യക്തമാക്കുന്നു.

താമാറിന്റെ ജീവിതത്തിൽ, സഹിഷ്ണുത, നീതി, വിശ്വാസം എന്നിവയുടെ ശ്രദ്ധേയമായ അനുഭവങ്ങൾ പ്രദാനം ചെയ്യുന്നു. താമാർ ഒരു വിധവ, മരുമകൾ, അമ്മ, അന്യായമായ ഒരു സമൂഹത്തിന്റെ സങ്കീർണ്ണതകളെ പ്രത്യുത്പന്നമതിത്വത്തോടെയും ധൈര്യത്തോടെയും നിയന്ത്രിക്കുന്ന സ്ത്രീ എന്നിങ്ങനെ അവളുടെ സ്വഭാവം ബഹുമുഖമാണ്. അടിച്ചമർത്തലിന്റെ മുഖത്ത് നീതി തേടുന്നതിനെക്കുറിച്ചും സ്ത്രീ പ്രാതിനിധ്യത്തിന്റെ ശക്തിയെക്കുറിച്ചും പശ്ചാത്താപത്തിന്റെയും ഉത്തരവാദിത്തത്തിന്റെയും പരിവർത്തന ശക്തിയെക്കുറിച്ചും കഥ സുപ്രധാന സന്ദേശങ്ങൾ നൽകുന്നു. വിശാലമായ അർഥത്തിൽ, അപൂർണ വ്യക്തികളുടെ പ്രവർത്തനങ്ങളിലൂടെ പോലും ദൈവത്തിന്റെ ഉദ്ദേശ്യങ്ങൾ എങ്ങനെ പൂർത്തീകരിക്കാനാകുമെന്നും ദൈവത്തിന്റെ നീതിയിലുള്ള വിശ്വാസം നീതിക്കുവേണ്ടി ധീരമായ നടപടികളെടുക്കാൻ ആളുകളെ പ്രേരിപ്പിക്കുന്നത് എങ്ങനെയെന്നും ഇത് പ്രകടമാക്കുന്നു. താമാറിന്റെ പാരമ്പര്യം ശാക്തീകരണത്തിന്റെയും വീണ്ടെടുപ്പിന്റെയും ഒന്നാണ്, പാർശ്വവത്കരിക്കപ്പെടാൻ വിസമ്മതിച്ച ഒരു സ്ത്രീയുടെ ശക്തിയുടെ സാക്ഷ്യമാണ്.



## മുൻ മന്ത്രി കെ. സി. ജോർജിന്റെ മകൻ മോഹൻ കെ. ജോർജ് അന്തരിച്ചു

തിരുവനന്തപുരം: ആദ്യ ഇഎംഎസ് മന്ത്രിസഭയിലെ മന്ത്രി പരേതനായ കെ. സി. ജോർജിന്റെയും ദേശീയ വനിതാ കമ്മിഷൻ മുൻ അംഗം അമ്മുക്കുട്ടി ജോർജിന്റെയും മകൻ മോഹൻ കെ. ജോർജ് (63) അന്തരിച്ചു. സംസ്കാരം ശ്രീകാര്യം മാർ ബസേലിയസ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ മലമുകൾ സെമിത്തേരിയിൽ നടത്തി. പത്രപ്രവർത്തകനും പ്രവാസി വ്യവസായിയും ആയിരുന്നു. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസിനെക്കുറിച്ചുള്ള ഡോക്യുമെന്ററി ഉൾപ്പെടെ ഒട്ടേറെ ഡോക്യുമെന്ററികൾ സംവിധാനം ചെയ്തിട്ടുണ്ട്. ഭാര്യ: ലിസി. മകൾ: ആൻ എം. ജോർജ്.



# ദനഹായുടെ ശേഷം ഒന്നാം ഞായർ

## (വി. മത്തായി 4:12-22)

## ഫാ. മോൻസി ഫിലിപ്പ്

യേശുതമ്പുരാന്റെ യോർദ്ദാൻ നദിയില് സ്നാനം (ദനഹാ പെരുന്നാൾ), വി. ത്രിത്വം വെളിപ്പെട്ട പെരുന്നാൾ, അതിന് ശേഷം വരുന്ന ആദ്യ ഞായർ. ഇന്നത്തെ ചിന്തകൾ വെളിച്ചമാകുന്ന യേശുതമ്പുരാൻ, സ്വർഗ്ഗരാജ്യ സമീപനം, മാനസാന്തരം എന്നിവയെക്കുറിച്ചുള്ള പ്രസംഗം, ശിഷ്യന്മാരായി മീൻപിടുത്തക്കാരായ ആളുകളെ കൂടെ കൂട്ടുന്നതുമാണ്. സകലത്തേയും, സകലരേയും തന്നിലേക്ക് ആകർഷിച്ചുകൊണ്ട് ക്രിസ്തുവിന്റെ പരസ്യശുശ്രൂഷയുടെ ആരംഭം ഇവിടെ നിന്ന്.

വേദഭാഗം

വി. മത്തായി 4:12-22

"യേശു സ്നാനം ഏറ്റ ഉടനെ വെള്ളത്തിൽ നിന്നു കയറി; അപ്പോൾ സ്വർഗ്ഗം തുറന്നു ദൈവാത്മാവു പ്രാവെന്നപോലെ ഇറങ്ങി തന്റെമേൽ വരുന്നത് അവൻ കണ്ടു. ഇവൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്നു സ്വർഗ്ഗത്തിൽ നിന്ന് ഒരു ശബ്ദവും ഉണ്ടായി." (വി. മത്തായി 3:16-17).

യേശു വി. മാമാമോദീസാ സ്വീകരിച്ച്, വി. ത്രിത്വത്തിന്റെ ദൃഷ്ടാന്തം വെളിപ്പെടുത്തി, ഇവയ്ക്കുശേഷം യേശുവിനെ ആത്മാവ് മരുഭൂമിയിലേക്ക് നടത്തി. 40 രാവും 40 പകലും ഉപവാസശേഷം യേശു പരീക്ഷിക്കപ്പെടുന്നു. പിശാചിന്റെ വിശപ്പ്, ധനം, അധികാരം എന്നീ പരീക്ഷകളെ ജയിച്ച് പിശാചിനെ തോൽപ്പിച്ച്, ദൂതന്മാരാൽ ശുശ്രൂഷിക്കപ്പെട്ട ക്രിസ്തു, യോഹന്നാൻ തടവിൽ ആകുന്നു എന്നറിഞ്ഞ് ഗലീലയിലേക്ക് വാങ്ങിപ്പോയി. നസ്രത്ത് വിട്ടു ഇരുളിലിരുന്ന നഫ്താലിക്കും സെബൂലിനും വെളിച്ചമേകി കഫർന്നഹൂമിൽ വന്നു പാർത്തു. "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്നു പ്രസംഗിച്ചു തുടങ്ങി." (വി. മത്തായി 4:17). പരസ്യശുശ്രൂഷ ആരംഭം. ശിമോൻ, അന്ത്രയോസ്, സെബദിപുത്രന്മാരായ യാക്കോബ്, യോഹന്നാൻ എന്നീ മീൻപിടുത്തക്കാരെ ശിഷ്യത്വത്തിലേക്ക് വിളിക്കുന്നു. അവർ അനുഗമിക്കുന്നു. വേദഭാഗപ്രതിപാദ്യം.

വേദഭാഗചിന്തകൾ

**1. സെബുലൂനും നഫ്താലിക്കും പുതിയ വെളിച്ചം**

വി. മത്തായി 4:13-15

"നസ്രത്തു വിട്ടു സെബുലൂന്റെയും നഫ്താലിയുടെയും അതിരുകളിൽ കടൽക്കരയുള്ള കഫർന്നഹോമിൽ ചെന്നു പാർത്തു; സെബൂലൂൻ ദേശവും നഫ്താലി ദേശവും കടൽക്കരയിലും യോർദ്ദാനക്കരെയുമുള്ള നാടും ജാതികളുടെ ഗലീലയും ഇങ്ങനെ ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു; മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം ഉദിച്ചു."

യാക്കോബിന്റെ പുത്രന്മാരായ സെബൂലൂൻ (ഉല്പ. 30:20), നഫ്താലി (ഉല്പ. 30:8). രണ്ടു ഗോത്രങ്ങൾ. ബി. സി. 734-732, നഫ്താലി ദേശവും പീഡിപ്പിക്കപ്പെട്ടു. ബി. സി. 722-ൽ ഇസ്രായേൽ രാജ്യം മുഴുവൻ നശിപ്പിക്കപ്പെട്ടു. നിരാശയും, കഷ്ടപ്പാടും, മരണം, എല്ലാ പ്രതിസന്ധികളും അനുഭവിച്ചവർ. അങ്ങനെ ആത്മീക അന്ധകാരം, ഭയം നിറഞ്ഞ ദേശത്തിന്റെ അതിരുകൾ ക്രിസ്തു സാന്നിദ്ധ്യം അനുഭവിച്ചു. വലിയ വെളിച്ചം ജനങ്ങൾ കണ്ടു. പ്രകാശം ഉദിച്ചു. പുതിയ ജീവന്റെ പ്രതീക്ഷ. യെശയ്യാപ്രവാചകന്റെ പ്രവചന പൂർത്തീകരണം (യെശ. 9:1-2).

"സകല വെളിച്ചത്തിന്റെയും ആധാരം ക്രിസ്തു." "ഞാൻ ലോകത്തിന്റെ വെളിച്ചം." (വി. യോഹന്നാൻ 8:12). പാപാന്ധകാരത്തിലും അജ്ഞാനാന്ധകാരത്തിലും കഴിഞ്ഞിരുന്നവരെ സത്യവെളിച്ചത്തിലേക്കു കൊണ്ടുവരാനാണ് യേശു ജാതനായത്. ജനനവിവരം ആട്ടിടയന്മാർക്ക് വെളിപ്പെടുത്തിയതും നക്ഷത്ര വെളിച്ചമായിട്ടാണ്. മരുഭൂയാത്രയിൽ ഇസ്രായേൽ ജനതയെ നയിച്ചതും "പകൽ മേഘസ്തംഭത്തിലും അവർക്കു വെളിച്ചം കൊടുക്കേണ്ടതിന് രാത്രി അഗ്നിസ്തംഭത്തിലും. യഹോവ അവർക്ക് മുമ്പായി പൊയ്ക്കൊണ്ടിരുന്നു (പുറ. 13:21).

"നിന്റെ പക്കൽ ജീവന്റെ ഉറവുണ്ടല്ലോ! നിന്റെ പ്രകാശത്തിൽ ഞങ്ങൾ പ്രകാശം കാണുന്നു." (സങ്കീ. 36:9).

ക്രിസ്തു എന്ന പ്രകാശത്തെ കണ്ടുമുട്ടുമ്പോൾ അകം പ്രകാശിക്കുകയും പുറംകണ്ണ് തുറക്കപ്പെടുകയും ചെയ്യും. മനുഷ്യന്റെ പാപംമൂലം ദൈവീക വെളിച്ചം നഷ്ടമായി അന്ധതമസ്സിൽ ആയിത്തീർന്നു. പാപാന്ധകാരത്തിന്റെ താഴ്‌വരയിൽ ലക്ഷ്യം തെറ്റി അലഞ്ഞു നടന്ന മനുഷ്യവർഗ്ഗത്തെ വെളിച്ചത്തിലേക്ക് നയിക്കുവാൻ ക്രിസ്തു ഭൂമിയിലേക്കു വന്നു.

"കണ്ണുകൾ വസ്തുക്കളിൽ പ്രതിഫലിക്കുന്ന വെളിച്ചമാണ് കാണുക. വെളിച്ചം വസ്തുവിന് രൂപവും ഭാവവും നൽകുന്നു. വെളിച്ചം കടക്കുന്നതനുസരിച്ച് അത് ശോഭയുള്ളതാകുന്നു."

ആരാധനാജീവിതത്തിലൂടെ ക്രസ്തുവിന്റെ വെളിച്ചം നമുക്കും പ്രാപിക്കാം. ആരാധന ദൈവത്തിലൂടെയുള്ള യാത്രയാണ്. അതു നമ്മെ വിമലീകരിക്കുന്നു. നന്മയും തിന്മയും, വെളിച്ചവും ഇരുളും, ആസ്തിത്വവും അസ്തിത്വമില്ലായ്മയും തിരിച്ചറിയുന്ന വിവേചനത്തിന്റെ ആത്മാവ് ലഭിക്കുന്നത് ആരാധനയിലൂടെയും വി. കുദാശ അനുഭവത്തിലൂടെയുമാണ്. വെളിച്ചത്തിൽ നടക്കുന്നതിൽ നിന്ന് തെറ്റിപ്പോയ ആദമിന് നഷ്ടമായ ആത്മീയ പരിപാകതയാണ് ആരാധനയിലൂടെ അഥവാ ദൈവസംസർഗ്ഗത്തിലൂടെ വീണ്ടെടുക്കപ്പെടുന്നത്.

"കുരുടനായ മനുഷ്യന് പുതിയ കൃഷ്ണമണികളെ സൃഷ്ടിച്ചതുപോലെ എന്നിൽ പുതിയ കണ്ണുകളെ സൃഷ്ടിക്കണമെ, വെളിച്ചം നൽകണമെ, പ്രകാശിപ്പിക്കണമെ." എന്നു പ്രാർത്ഥിക്കാം.

**2. സ്വർഗ്ഗരാജ്യം സമീപനം മാനസാന്തരം - യേശുവിന്റെ പ്രസംഗം**

വി. മത്തായി 4:17

"അന്നു മുതൽ യേശു: സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ എന്നു പ്രസംഗിച്ചു തുടങ്ങി."

ഉദയനക്ഷത്രമായ യോഹന്നാൻ സ്നാപകനും നീതിസൂര്യനായ കർത്താവും ഭൂമിയിൽ ഘോഷിച്ച മഹത്തായ സന്ദേശമാണ് 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ" എന്നുള്ളത്. രണ്ടുപേരുടെയും ആഗ്രഹം ഒന്നായിരുന്നുവെങ്കിലും അവതരണശൈലി വ്യത്യസ്തമായിരുന്നു.

സ്വർഗ്ഗരാജ്യം എന്നത് ആത്മീയവും സ്വർഗ്ഗീയവുമായ ഒരു ഭരണമാണ്. മനുഷ്യഹൃദയങ്ങളിലെ ദൈവത്തിന്റെ ഭരണം. ദൈവത്തിന്റെ പരമാധികാരം, വാഴ്ച, അവിടുത്തെ ഭരണം നിലനിൽക്കുന്ന അവസ്ഥ. ചില സന്ദർഭങ്ങളിൽ ദൈവരാജ്യം തന്റെ ഭരണത്തിന്റെ ബാഹ്യമണ്ഡലത്തെയും ചിലപ്പോൾ തന്നിൽ വിശ്വസിക്കുന്നവരുടെ ഹൃദയങ്ങളിലെ ആത്മീയ ഭരണത്തെയും സൂചിപ്പിക്കുന്നു.

ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവുമാകുന്നു." (റോമർ 14:17).

മാനസാന്തരം എന്നത് മനസ്സിന്റെ അന്തരം ആണ്. ഒരുവന്റെ സ്വഭാവത്തിലും മാറ്റം വരത്തക്കവണ്ണം മനസ്സിന്റെയും ഹൃദയത്തിന്റെയും സമ്പൂർണ്ണമായ രൂപാ

ന്തരമാണ്. മാനസാന്തരം ദുഷ്ചിന്തകളും, ദുഷ്പ്രവൃത്തികളും ഉപേക്ഷിച്ച് ദൈവത്തിങ്കലേക്ക് സമൂലം തിരിയുന്ന അനുഭവം. ദൈവത്തിങ്കലേക്ക് തിരിഞ്ഞ് ദൈവവചനവും, ദൈവഹിതാനുസരണവും ജീവിക്കുവാനുള്ള ആഹ്വാനമാണ് മാനസാന്തരം പ്രദാനം ചെയ്യുന്നത്.

**യഥാർത്ഥ മാനസാന്തരം**

1. അനുതാപത്തിലൂടെ
2. പാപബോധത്തിലൂടെ
3. ദൈവവിശ്വാസത്തിലൂടെ
4. ഏറ്റുപറച്ചിലൂടെ (വി. കുമ്പസാരം)
5. തിരിച്ചറിഞ്ഞ സത്യത്തെ പിൻതുടരുന്നതിലൂടെ

ഇവ ഒരു ഓർമ്മപ്പെടുത്തൽ ആകട്ടെ നമുക്കും സുഹൃദജീവിത്തിലേക്ക്.

ഗുരുവിന്റെ ജന്മദിനം, കണ്ട് അനുഗ്രഹം പ്രാപിക്കാൻ ശിഷ്യൻ കടന്നുവന്നു. ശിഷ്യന്റെ വരവ് ദൂരെനിന്ന് കണ്ട ഗുരു വിളിച്ചുപറഞ്ഞു! 'ഒറ്റയ്ക്ക് വരിക'. ശിഷ്യൻ പിന്നിൽ നോക്കി. ആരെയും കണ്ടില്ല. മുമ്പോട്ടു നടന്നു. ഗുരു വീണ്ടും പറഞ്ഞു: 'ഒറ്റയ്ക്ക് വരിക'. ശിഷ്യൻ അമ്പരപ്പോടെ ഇരുവശങ്ങളിലും നോക്കി. ആരും ഇല്ല. മുമ്പോട്ടു നടന്നു. കനത്ത സ്വരത്തിൽ ഗുരു വീണ്ടും പറഞ്ഞു! 'ഒറ്റയ്ക്ക് വരിക' ഗുരുമൊഴി തിരിച്ചറിഞ്ഞ ശിഷ്യൻ ഉള്ളിലേക്ക് നോക്കി. അവിടെ ഒരാൾക്കൂട്ടം. അറിവിന്റെയും, അറിവുകേടുകളുടെയും, ധാരണകളുടെയും, തെറ്റിദ്ധാരണകളുടെയും, വികാരങ്ങളുടെയുമെല്ലാം ആൾരൂപങ്ങളുടെ ഒരു മഹാമേളം. തന്റെ സമസ്താഹങ്കാരങ്ങളും കുടഞ്ഞുകളഞ്ഞ് സ്ഷ്ടാംഗം ശിഷ്യൻ ഗുരുവിനെ പ്രമണിച്ചു.

**3. മീൻപിടുത്തക്കാരെ മനുഷ്യരെ പിടിക്കുന്നവരാക്കും-ശിഷ്യത്വത്തിലേക്കുള്ള ആഹ്വാനം**

വി. മത്തായി 4:18-22

മീൻപിടുത്തക്കാരായ ശിമോൻ, അന്ത്രയോസ്, സെബദിപുത്രന്മാരായ യാക്കോബ്, യോഹന്നാൻ എന്നിവരെ ശിഷ്യത്വത്തിലേക്ക് വിളിക്കുന്ന അനുഭവം. ഇതിൽ മൂന്നു പേർ പിന്നീട് ഏറ്റവുമടുത്ത വൃന്ദത്തിൽപ്പെട്ടവരായി. പത്രോസും, യാക്കോബും, യോഹന്നാനും. യഹൂദ റാബിമാർ ശിഷ്യന്മാരെ വിളിച്ചു ചേർക്കുന്ന പതിവില്ലായിരുന്നു. പ്രശസ്തരും ഭക്തന്മാരുമായ ഗുരുക്കന്മാരെ യഹൂദർ കണ്ടെത്തി അവരുടെ ശിഷ്യത്വം സ്വീകരിക്കാറാണ് പതിവ്. ഇവിടെ യേശു തന്നെ മുൻകൈ എടുക്കുന്നു. മത്സ്യബന്ധനത്തിലേർപ്പെട്ടിരുന്നവരെയും വലനന്നാക്കുന്നവരെയുമാണ് കർത്താവ് വിളിച്ചത്. അലസന്മാരെ അല്ല. ദൈവനിയോഗം ഉണ്ടായപ്പോൾ അവർ അത് തൽക്ഷണം സ്വീകരിച്ചു. "ഉടനെ അവർ വല വിട്ടേച്ച് അവനെ അനുഗമിച്ചു." (ശിമോൻ, അന്ത്രയോസ്) (വി. മത്തായി 4:20).

യാക്കോബ്, യോഹന്നാൻ "ഉടനെ പടകിനെയും അപ്പനെയും വിട്ട് അവനെ അനുഗമിച്ചു." (വി. മത്തായി 4:22).

**ശിഷ്യത്വത്തിന്റെ മാതൃക**

1. ക്രിസ്തുവിനോടുകൂടി ആയിരിക്കുക.
2. സുവിശേഷപ്രവർത്തനങ്ങളിൽ പങ്കുചേരുക

"മനുഷ്യരെ പിടിക്കുന്നവരാക്കും." (വി. മത്തായി 4:19)

സ്വന്ത ഉദ്ദേശ്യനിവൃത്തിക്കായി മനുഷ്യരെ പിടിക്കുക എന്ന അർത്ഥമല്ല. പാപത്തിൽ നിന്നും, മനുഷ്യരെ ക്രിസ്തുവിങ്കലേക്കും, നിത്യജീവനിലേക്കും, രക്ഷയിലേക്കും നയിക്കുക എന്ന അർത്ഥത്തിലാകുന്നു. അതിന് അക്ഷീണപരിശ്രമം, അനിതരസാധാരണമായ ധൈര്യം, ലക്ഷ്യബോധമുള്ള എളിമജീവിതം അനിവാര്യം. അതിനാൽ മുക്കുവരെ തിരഞ്ഞെടുത്തു എന്ന് മനസ്സിലാക്കാം.

**മുക്കുവരുടെ പ്രത്യേകതകൾ**

1. ദീർഘക്ഷമയോടെ കാത്തിരിക്കുന്നവർ
2. കടലിന്റെ ഗതിയെ ധൈര്യത്തോടെ നേരിടുന്നവർ
3. പ്രതികൂലങ്ങളിലും പതറാത്തവർ, നിരാശപ്പെടാത്തവർ
4. കൂട്ടമായി ജോലിചെയ്യാൻ സന്നദ്ധർ
5. സ്വയം മറന്ന് അദ്ധ്വാനിക്കുന്നവർ
6. മത്സ്യത്തിനു പറ്റിയ ഇരകൊടുക്കുന്നവർ

ദൈവരാജ്യ കെട്ടുപണിക്കും ഇതുപോലെയുള്ളവരെയാണ് ആവശ്യം. വല നന്നാക്കുന്നവരെയും വല വീശുന്നവരെയും പ. സഭയിൽ ആവശ്യം. ഉള്ളവരെ നിലനിർത്താൻ പുതിയവരെ നേടാൻ.

"സഹയാത്രികരുടെ ഉള്ളിൽ ഒരു വിത്തായി വീണ് ഒരു തണലാവാൻ നമുക്ക് എന്നാണിനി കഴിയുക, ഒപ്പമുള്ളവരുടെ ഹൃദയതുടിപ്പുകൾ കേൾക്കാൻ എന്നാണിനി കഴിയുക.

ദൂരെ നിന്നും അറിയുന്നവനെ നമുക്കും പിൻതുടരാം... അപ്പോൾ സഹയാത്രികരുടെ നൊമ്പരങ്ങൾ ചേർത്തുപിചടിക്കാനും, ഹൃദയത്തുടിപ്പുകൾ കേൾക്കാനും സാധിക്കും. അതിനുള്ള ഹൃദയം രൂപപ്പെടുത്തുക ഒരു സുഹൃദമാണ്.

"ക്രിസ്തുഭാവം ഒരു സുഹൃദമായ് നമ്മിൽ പ്രതിഫലിക്കട്ടെ.



**തിരുവനന്തപുരം ഭദ്രാസന മർത്തമറിയംസമാജം, 'സഹോദരിക്ക് ഒരു തരി പൊന്ന്' എന്ന പദ്ധതിയിലേക്ക് സമാഹരിച്ച 462000 രൂപ ഭദ്രാസന കമ്മിറ്റി അംഗങ്ങൾ ചേർന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെ ഏൽപ്പിക്കുന്നു.**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**

## മലങ്കരസഭാ ഭരണഘടന നവതി ആഘോഷവും സെമിനാറും ഭരണഘടനാ ശില്പികളുടെ പിൻഗാമികളെ ആദരിക്കലും

കോട്ടയം: മലങ്കരസഭാ ഭരണഘടനയുടെ നവതി മലങ്കരസഭാ അൽമായ വേദിയുടെ ആഭിമുഖ്യത്തിൽ 2024 ഫെബ്രുവരി ഒന്നിന് കോട്ടയത്ത് ഭരണഘടനാ സെമിനാറും ഭരണഘടനാ ശില്പികളുടെ പിൻഗാമികളെ ആദരിക്കലും നടത്തി ആഘോഷിക്കുന്നു.

ഭരണഘടനാ ശില്പികളായ പൂതക്കുഴിയിൽ അബ്രഹാം കത്തനാർ (തുമ്പമൺ), പാറേട്ട് മാത്യൂസ് കത്തനാർ (മാർ ഈവാനിയോസ്), ഫാ. റ്റി. വി. ജോൺ (ആലുവാ), ചെറിയമഠത്തിൽ സ്കറിയാ മല്പാൻ (വാഴൂർ), ഇ. ജെ. ജോൺ (ഇലഞ്ഞിക്കൽ, നിരണം), പി ജേക്കബ് കുര്യൻ (പടിഞ്ഞാറേതലയ്ക്കൽ, മാവേലിക്കര), ഇ. ജെ. ഫിലിപ്പോസ് (ഇലഞ്ഞിക്കൽ, നിരണം), ഡോ. സി. റ്റി. ഈപ്പൻ (അടൂർ), റാവു സാഹിബ് ഒ. എം. ചെറിയാൻ (ഒറ്റപ്ലാക്കൽ, പുതുപ്പള്ളി), സി. പി. തരകൻ (പള്ളിക്കര), കെ. സി. മാമ്മൻ മാപ്പിള (കണ്ടത്തിൽ, നിരണം), എ. എം. വർക്കി, പത്രോസ് മത്തായി, കെ. റ്റി. മാത്യു (കുന്നംകുളം), റ്റി. ജോസഫ് (മേമന, പുതുപ്പള്ളി), പി. റ്റി. ഈപ്പൻ എന്നിവരുടെ പിൻഗാമികളെ സമ്മേളനത്തിൽ ആദരിക്കും.



# 1st Sunday after Denaha

### (St. Matthew 14:12-22)

## Christ's Compassion and Abundance

### Dn. Aaron Joshua John

This passage captures a pivotal moment in the ministry of Jesus, where divine compassion meets human need, culminating in the miraculous feeding of the five thousand. The narrative begins with sorrow and retreat, as Jesus withdraws to a solitary place after hearing of John the Baptist's death. However, the crowds follow Him, and instead of turning them away, Jesus is moved with compassion, healing their sick and teaching them about the Kingdom of God. As evening approaches, the disciples suggest sending the people away to find food, but Jesus challenges them: "You give them something to eat." With five loaves and two fish, He demonstrates the abundance of God's provision. This miracle reveals not only Jesus' power but also His invitation for His followers to participate in His work of ministry and care.

**1. God's Compassionate Response to Human Need**

The scene of Jesus healing and feeding the multitude highlights the boundless compassion of God. The narrative echoes Old Testament stories where God provides for His people in times of need. In Exodus 16, God miraculously supplies manna to the Israelites in the wilderness, sustaining them during their journey to the Promised Land. Similarly, in 2 Kings 4:42-44, Elisha multiplies twenty loaves to feed a hundred men, prefiguring the miracle of Christ feeding the multitude. These acts of provision emphasize God's constant care and His ability to meet our physical and spiritual needs.

The feeding of the five thousand also reflects the nature of the Messianic banquet foretold in Isaiah 25:6, where God prepares a feast for all peoples, symbolizing the abundance and inclusion of His Kingdom. Jesus' actions demonstrate that He is the fulfilment of these promises, inviting all to partake in the life and sustenance He offers. His compassion is not limited to healing or teaching but extends to providing for the whole person, body and soul.

As Orthodox Christians, this passage reminds us of the Eucharist, where Christ continually feeds His Church with His Body and Blood. Just as the loaves and fish were blessed, broken, and distributed, so too in the Divine Liturgy, we witness the miracle of God's provision. Through the sacrament, we are nourished and united as one body, called to carry His compassion into the world.

**2. The Disciples' Role in God's Work**

Jesus' directive to the disciples, "You give them something to eat," reveals a profound truth about their role in His ministry. While the miracle is entirely His, He invites His disciples to participate by offering what little they have. This mirrors the theme of divine-human collaboration seen throughout Scripture. In Judges 7, Gideon is called to deliver Israel with a small and seemingly insufficient army, yet through God's power, victory is achieved. Likewise, the disciples' offering of five loaves and two fish becomes the means through which Christ blesses and feeds the multitude. The miracle teaches us that God does not require grand resources or extraordinary abilities; He works through our willingness to give what we have, no matter



how small. This challenges us to trust in His power and to step into His mission with faith and generosity. As St. John Chrysostom reminds us, "Do not say, 'I have nothing to give.' You have a heart; you have a tongue; these are greater than any gift. They can lift the fallen, cheer the despondent, and bring back those who have wandered." This calling is especially relevant in our times, where the needs of the world often seem overwhelming. Christ invites us to bring our gifts to Him, trusting that He will multiply them for His glory. In the Church, we are all stewards of His grace, called to share His love and provision with those around us.

The feeding of the five thousand is more than a miracle; it is a sign of the overflowing abundance of God's Kingdom. It assures us that Christ, the Bread of Life, is sufficient for every need, both temporal and eternal. This miracle also calls us to trust in His provision, to bring our offerings to Him, and to participate in His mission of compassion and care. As we reflect on this passage in the season following Denaha, the feast of Christ's revelation, we are reminded of His power and presence in the midst of human struggles. Just as He fed the multitude, He continues to sustain us through His grace, calling us to be vessels of His love in a world hungry for hope and healing. Let us offer our lives to Him, trusting in His ability to work wonders through our faith and service.



തിരുവനന്തപുരം ഔക്സിലറി ബിഷപ്പ് മാർ ക്രിസ്തുദാസ് മൈലപ്ര ആശ്രമത്തിൽ സന്ദർശനം നടത്തി.



മിഷൻ ബോർഡിന്റെ കീഴിലുള്ള ബാംഗ്ലൂരിലെ ദയാ ഭവനിലും സ്നേഹ സദനിലും മിഷൻ ബോർഡ് പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സന്ദർശിച്ചു പ്രവർത്തനങ്ങൾ വിലയിരുത്തി. സ്നേഹസദനിൽ വിശുദ്ധ കുർബാനയ്ക്കു മുഖ്യ കാർമികത്വം വഹിച്ചു. മുന്നൂറോളം കുഞ്ഞുങ്ങൾക്ക് ആവശ്യമായ പോഷകാഹാരകിറ്റും, നൂറിൽപ്പരം കുടുംബങ്ങൾക്ക് ഉള്ള ഭക്ഷ്യധാന്യ കിറ്റും മെത്രാപ്പോലീത്താ നൽകി.



സുൽത്താൻ ബത്തേരി ഗോവിന്ദമൂല പണിയ ഊരിലെ കരുമ്പി, ഓണൻ കുടിവെള്ള പദ്ധതികളുടെ ഉത്ഘാടനം ഡോ. ഗീവർഗീസ് മാർ യൂലിയോസ് നിർവഹിച്ചു. രണ്ട് പദ്ധതികളാണ് ഇവിടെ നടപ്പാക്കിയത്. പന്ത്രണ്ട് കുടുംബങ്ങൾ ഗുണഭോക്താക്കൾ ആകുന്ന 'കരുമ്പി കുടിവെള്ള പദ്ധതി' എട്ട് കുടുംബങ്ങൾ ഗുണഭോക്താക്കൾ ആകുന്ന 'ഓണൻ കുടിവെള്ള പദ്ധതി' ഊരിലെ ജനങ്ങളുടെ കുടിവെള്ള പ്രശ്നത്തിന് പരിഹാരമായി, ഡോ. ഗീവർഗീസ് മാർ യൂലിയോസാണ് രണ്ടു കുടിവെള്ള പദ്ധതികളുടെ നിർമ്മാണ ചെലവ് മൊത്തമായും വഹിച്ചത്.



അടൂർ-കടമ്പനാട് മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന 'പുത്തൻകാവിൽ മാർ പീലക്സിനോസ് ആഭ്യന്തര മിഷൻ' പൗരസ്ത്യ ശ്മൂനി തീർത്ഥാടന ദേവാലയമായ പെരിങ്ങനാട് മർത്തശ്മൂനി വലിയ പള്ളിയിൽ വെച്ച് ഡോ. സഖറിയാസ് മാർ അപ്രേം ഉദ്ഘാടനം ചെയ്തു.

## അഖില മലങ്കര പ്രബന്ധ രചനാ മത്സരം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ ഭരണഘടനയുടെ നവതിയോടനുബന്ധിച്ച് സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ഫെലോഷിപ്പ് കോട്ടയം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര പ്രബന്ധ രചനാ മത്സരം സംഘടിപ്പിക്കുന്നു. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ തയ്യാറാക്കിയ പ്രബന്ധങ്ങൾ 2025 ജനുവരി 26 ന് മുൻപായി Sdofkottayam@gmail.com എന്ന വിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണ്. വിശദ വിവരങ്ങൾക്ക്: **9745450808, 9496375287.**

## ഫാ. ടി. ഐ. പൗലോസ് അന്തരിച്ചു



മലങ്കര ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികൻ വഴുക്കുംപാറ മേലേച്ചിറ തുരുത്തേൽ ഫാ. ടി. ഐ. പൗലോസ് (90) അന്തരിച്ചു. സംസ്കാരം കരിപ്പക്കുന്ന് മാർ ബസേലിയോസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി. ഭാര്യ: പരേതയായ മേരി. മക്കൾ: മോളി, ഐസക്, ഷീല. മരുമക്കൾ: മാത്യു, മിനു, തോമസ്. മുണ്ടക്കയം, നെടുമാവ്, പൈങ്ങണ, ചെറായി, കരിപ്പക്കുന്ന് പള്ളികളിൽ വികാരിയായിരുന്നു.



## കെ. ഒ. ഫിലിപ്പ് കോറെപ്പിസ്കോപ്പ അന്തരിച്ചു

കുളനട: മലങ്കര ഓർത്തഡോക്സ് സഭയിലെ മുതിർന്ന വൈദികൻ കൊല്ലശേരിൽ തെക്കേതിൽ കെ. ഒ. ഫിലിപ്പ് കോറെപ്പിസ്കോപ്പ (79) അന്തരിച്ചു. സംസ്കാരം നടത്തി. ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറിയായും തുമ്പമൺ, ചെങ്ങന്നൂർ ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ വികാരിയായും സേവന മനുഷ്ഠിച്ചിട്ടുണ്ട്. ഭാര്യ: അടൂർ തെങ്ങുംവി ഉയിൽ ഏലമ്മ തോമസ് (റിട്ട. പ്രധാനാധ്യാപിക). മക്കൾ: പ്രീത സാറ കുര്യൻ (യുഎസ്), ഫാ. പ്രദീപ് ഉമ്മൻ ഫിലിപ് (തൃശൂർ ഭദ്രാസനം), പ്രിൻസി സൂസൻ ഫിലിപ് (അധ്യാപിക, സെന്റ് തോമസ് എച്ച്എസ്എസ്, കഴക്കൂട്ടം). മരുമക്കൾ: ജിജി കുര്യൻ (യുഎസ്), ഡോ. എയ്ഞ്ചൽ തോമസ് (മാർ സ്ലീവാ മെഡിസിറ്റി, പാല), ജോർജ് അലക്സാണ്ടർ (ടെക്നോപാർക്ക്, തിരുവനന്തപുരം).



1653 ജനുവരി 3-നു നടന്ന കൂനൻ കുരിശ് സത്യത്തിന്റെ ഓർമ്മ പുതുക്കാൻ 2025 ജനുവരി മൂന്നിന് മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ കേരളത്തിലെ വിവിധ സഭകളിൽ നിന്നും മാർ തോമാ നസ്രാണി മക്കൾ ഒത്തുകൂടി. നഷ്ടപ്പെട്ടു പോയ പൈതൃകവും, പാരമ്പര്യങ്ങളും തിരികെ കൊണ്ടുവരാൻ ഉള്ള പ്രവർത്തനങ്ങളിൽ മാർതോമാ നസ്രാണി മക്കൾ യോജിച്ച് നിന്ന് പ്രവർത്തിക്കുമെന്ന് പങ്കെടുത്തവർ കൂനൻ കുരിശിൽ തൊട്ട് സത്യം ചെയ്തു. നിരവധി വൈദികർ, അൽമായർ എന്നിവർ ഓർമ്മ പുതുക്കൽ കൂട്ടായ്മയിൽ പങ്കുചേർന്നു.



## ദിവ്യബോധനം പുതിയ അദ്ധ്യയന വർഷം ഉദ്ഘാടനം ചെയ്തു

കോട്ടയം: മലങ്കര ഓർത്തസോക്സ് സഭയുടെ അത്മായ വേദശാസ്ത്ര പഠന പദ്ധതിയായ ദിവ്യബോധന പഠന പദ്ധതിയുടെ പ്രൊഫിഷൻസി, ഡിപ്ളോമാ, ഡിഗ്രി കോഴ്സുകളുടെ പുതിയ അദ്ധ്യായന വർഷം ദിവ്യബോധനം പ്രസിഡൻറ് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലിത്താ ഉദ്ഘാടനം ചെയ്തു. ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പൽ ഫാ. ഡോ. റെജി മാത്യു അദ്ധ്യക്ഷത വഹിച്ചു.

പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ തോമസ്' കരിങ്ങാട്ടിൽ, ദിവ്യബോധനം രജിസ്ട്രാർ ഫാ. ഡോ. മാത്യൂസ് ജോൺ മനയിൽ, പബ്ളിക്കേഷൻ ഓഫീസർ ഫാ. സിജു വർഗീസ് കോശി, ഫാ. ജോബ് സാം മാത്യു, കോർഡിനേറ്റർ ഡോ. ചെറിയാൻ തോമസ്, എക്സിക്യൂട്ടീവ് അംഗം ഡോ. സാം വി. ഡാനിയേൽ എന്നിവർ പ്രസംഗിച്ചു.

ഫാ. ഡോ. റ്റി. ജെ. ജോഷായുടെ 'പ്രകാശത്തിലേക്ക്' എന്ന ഗ്രന്ഥത്തിന്റെ പരിഷ്കരിച്ച പതിപ്പ് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ പ്രകാശനം ചെയ്തു. 2025 മുതൽ പോസ്റ്റ് ഗ്രാജുവേറ്റ് കോഴ്സും ആരംഭിക്കുമെന്ന് അദ്ദേഹം പറഞ്ഞു.




പാമ്പാടി അഭയഭവനിൽ മന്ന ചാരിറ്റബിൾ ട്രസ്റ്റിന്റെ നേതൃത്വത്തിൽ നടത്തിയ സഖിത്വം കൂട്ടായ്മയുടെ പ്രഥമ യോഗം ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് ഉദ്ഘാടനം ചെയ്യുന്നു.



എബി വർഗീസ് രചിച്ച 'ഇടനഴിയിൽ ഇത്തിരി നേരം' എന്ന പുസ്തകത്തിന്റെ പ്രകാശനം ഞാലിയാംകുഴി മാർ ബസേലിയോസ് ദയറായിൽ സഖറിയാസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ജ്യോതിസ് ആശ്രമം മാനേജർ ഫീലിപ്പോസ് റമ്പാനു നല്കി നിർവഹിച്ചു. ഗ്രന്ഥകർത്താവ് സമീപം.





10 kerala Battalion NCC യിൽ നിന്ന് First officer ( Captian) Rank ലേക്ക് Promotion ലഭിച്ച ചെങ്ങന്നൂർ പുത്തൻകാവ് മെട്രോപ്പോലീത്തൻ ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപകൻ അലക്സ് വർഗീസ്. കഴിഞ്ഞ 17 വർഷക്കാലം NCC Officer ആയും, ബാലജനസഖ്യം, സീഡ്, നല്ല പാഠം, എക്സൈസ് (വിമുക്തി) എന്നിവയുടെ കോ ഓർഡിനേറ്ററായും പ്രവർത്തിക്കുന്നു. മാവേലിക്കര പുളിമൂട് ആഞ്ഞിലിമൂട്ടിൽ പി. കെ. വർഗ്ഗീസിന്റെയും, ഗ്രേസി വർഗ്ഗീസിന്റെയും മകനാണ്. ഭാര്യ: സുഷ പുന്നൂസ് പണിക്കശ്ശേരിൽ (അധ്യാപിക എം.എസ്.എസ്. റ്റി.റ്റി.ഐ. തഴക്കര).



മലങ്കര ഓർത്തഡോക്സ് സഭയുടെ പി.ആർ.ഒ. ആയി നിയമിതനായ റിബിൻ രാജു. മാതൃഭൂമി ലേഖകൻ ആയിരുന്നു. തുമ്പമൺ ഭദ്രാസനത്തിലെ മല്ലശേരി സെന്റ് മേരീസ് ഇടവകാംഗം ആണ് റിബിൻ രാജു.



## കാദീശാ കത്തീഡ്രലിന്റെ പൈതൃകം വിലമതിക്കത്തക്കത് മന്ത്രി വീണാ ജോർജ്

കായങ്കുളം: സഹസ്രോത്തര ദ്വിശതാബ്ദിയുടെ നിറവിൽ പ്രശോഭിക്കുന്ന കാദീശാ കത്തീഡ്രലിന്റെ പൈതൃകം പുതുതലമുറക്ക് വിലമതിക്കാനാവാത്തതെന്ന് ആരോഗ്യ മന്ത്രി വീണാ ജോർജ് പറഞ്ഞു. സമൂഹത്തിലും സഭാ ചരിത്രത്തിലും മായാത്ത മുദ്രകൾ പതിപ്പിച്ച കാദീശ പള്ളിയുടെ ചരിത്രം നിസ്തുലമാണ്. സഹസ്രോത്തര ദ്വിശതാബ്ദിയുടെ ഭാഗമായി സംഘടിപ്പിച്ച മെഗാ മാർഗ്ഗംകളിയും മർത്തമറിയ സമാജ സംഗമവും ഉത്ഘാടനം ചെയ്യുകയായിരുന്നു മന്ത്രി. മാവേലിക്കര ഭദ്രാസന മെത്രാപ്പോലീത്ത ഏബ്രഹാം മാർ എപ്പിഫാനിയോസ് അദ്ധ്യക്ഷത വഹിച്ചു.

## പുസ്തകം




**പുണ്യശ്ലോകനായ പ. കാതോലിക്കാ തിരുമനസ്സിലെ ജീവിതാസ്വാദനം**

ഫാ. തോമസ് മണപ്പള്ളിൽ

പ്രസാധകർ

എം.ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം



പരുമല സെമിനാരിയിൽ ദനഹാ ശുശ്രൂഷകൾക്ക് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ ഭവനനിർമ്മാണ സമിതി പണിതു നൽകുന്ന ഭവനത്തിന്റെ താക്കോൽ ചുമാത്ര കോട്ടാലിൽ വീട്ടിൽ കെ. കെ. അഭിലാഷിന് ഭവന നിർമ്മാണ സമതി പ്രസിഡൻറ് എബ്രഹാം മാർ എപ്പിപ്പാനിയോസ് നൽകുന്നു. നിർമ്മാണ പ്രവർത്തനത്തിനായി മുഴുവൻ തുകയും കണ്ണക്കാട്ട് ഫാ. ജേക്കബ് ഫിലിപ്പ് നൽകുകയുണ്ടായി. ചടങ്ങിൽ സഭാ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ കൺവീനർ : ജിജു പി. വർഗീസ്, ഫാ. ജേക്കബ് ഫിലിപ്പ്, ഫാ. തോമസ് കുര്യൻ കോറെപ്പിസ്കോപ്പാ എന്നിവർ സംബന്ധിച്ചു.



അട്ടപ്പാടി മേഖല കൺവെൻഷൻ കരിമ്പ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി അംഗണത്തിൽ നടന്നു. ഗീവർഗീസ് മാർ പക്കോമിയോസ് ഉദ്ഘാടനം ചെയ്തു. കൺവെൻഷൻ പ്രസിഡണ്ട് ഫാ. പി. സി. അലക്സാണ്ടർ അധ്യക്ഷത വഹിച്ചു. ഫാ. ജോജി കെ ജോയ് അടൂർ വചന ശുശ്രൂഷ നൽകി. ഫാ. വർഗീസ് ജോൺ, സെക്രട്ടറി ശ്രീ. ജേക്കബ് മാർഗം മൂട്ടിൽ, ട്രഷറർ പി. എസ്. സിംസൺ എന്നിവർ പ്രസംഗിച്ചു. 25-ലേറെ ദേവാലയങ്ങളിൽ നിന്നുള്ള പ്രതിനിധികൾ കൺവെൻഷനിൽ പങ്കെടുത്തു.